സൂതൻ പറഞ്ഞു.

എന്നേവമോതിബ്ബ്രഹ്മർഷിയുതങ്കൻ നിത്തിസേനയേ
ശുചിയാകുംഹരിശ്ചന്ദ്രനൊത്തുകേറീശിവാലയം.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
മഹാകാളേശ്വരമാഹാത്മ്യം പ്രണതവത്സലചരിതം
പതിനാലാം അദ്ധ്യായം.

---

## ൧൫—ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

തപസ്സാൽപ്പാപമൊഴിവായ് ക്രോധംവെന്നോർജ്ജിതേന്ദ്രിയർ
ഹരിശ്ചന്ദ്രൻ പിന്നവനേപ്പിന്തുടർന്നുമഹർഷികൾ
കുണ്ഡാഗ്നിയെവലംവെച്ചു മഹാതീർത്ഥസരസ്സിലും
കുളിച്ചുശുക്ലവസ്ത്രന്മാർ ഭസ്മംമെയ്യിലണിഞ്ഞവർ
രുദ്രാക്ഷധരർമന്ത്രത്തെജ്ജപിച്ചുനിയതേന്ദ്രിയർ
ഉതങ്കൻവ്രതമാണ്ടോരു ഹരിശ്ചന്ദ്രനോടോതിനാൻ

ഉതങ്കൻ പറഞ്ഞു.

ഉപദേശിയ്ക്കുവേൻഭൂപ! സർവസിദ്ധികരംപരം
മഹാകാളേശ്വരസ്തോത്രംപ്രസാദിയ്ക്കുമതിൽശ്ശിവൻ
ഇപ്പൊഴേതന്നെഭഗവാൻ ധുന്ധുവേക്കൊലചെയ്യുവാൻ
ദേവേശ്വരൻവരംനൽകുമെന്നോതീട്ടരുളീമുനി
അസ്തോത്രമുള്ളംതെളിയുംഹരിശ്ചന്ദ്രനതാനുടൻ

സൂതൻ പറഞ്ഞു.

എഴുന്നേററിട്ടമേധാവി യുതങ്കൻെറപദങ്ങളേ
പിടിച്ചുഹൃഷ്ടനായിട്ട മുററുംമാമുനിമാരുമായ്
ക്ഷേത്രംമൂന്നുവലംവെച്ചു കടന്നതിവിനീതനായ്
പൂജിച്ചുകൊണ്ടാനാലിംഗം സൂര്യകോടിസമപ്രഭം
തേൻപാൽനെയ്തയിരെന്നല്ലകരിമ്പിൻനീരുമങ്ങിനേ
നാളികേരംചക്കമൊങ്ങകദളിപ്പഴമൊത്തഹോ
ദിവ്യംമഹാതീർത്ഥജല മഭിഷേചിച്ചുചന്ദനം
കസ്തൂരിഘനസാരങ്ങളേവംകാശ്മീരചന്ദനം
ഇവപൂശിമഹാലിംഗം മഹാർഹമണിപൂജയാൽ

അണിഞ്ഞുപൂത്തൻപൂവില പത്രങ്കൊണ്ടർച്ച്യചെയ്തവൻ
ധൂപംദീപംദിവ്യപായസാദ്യംശർക്കരയപ്പവും
കറിയോടൊത്തശുദ്ധാന്നംതാംബൂലമിവയൊക്കെയും
വിധിപോലെനിവേദിച്ചുകൂപ്പിവാഴ്ത്തീമഹേശനെ
ഉതങ്കനുപദേശിച്ചോരാസ്തോത്രങ്കൊണ്ടുമന്നവൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

അനാദിനിധനൻശാന്തനവ്യയൻനിരുപാധിയെ
മുപ്പാർനടത്തുന്നവനെയാശ്രയിപ്പേൻമഹേശനെ
ഭൂതജാലംചമപ്പോനെമുടിപ്പോനെപ്പരേശനെ
കാപ്പോനെയുള്ളത്താത്തോനെ യാശ്രയിപ്പേൻമഹേശനേ
ചിന്മയൻപരമാത്മാവെ ബ്ഭക്തപ്രിയനെനിത്യനേ ൯
അവ്യക്താനന്ദനിധിയെയാശ്രയിപ്പേൻ മഹേശനേ
മുക്തർക്കുമോക്ഷപ്രദനേനതേഷ്ടപ്രദഭർഗ്ഗനേ
അണ്ഡക്കളെക്കാളണുവെയാശ്രയിപ്പേൻമഹേശനേ
അതീന്ദ്രിയൻമഹാത്മാവെ യിന്ദ്രിയങ്ങൾക്കഗമ്യനേ
അചിന്ത്യൻയോഗിയോർപ്പാനെ യാശ്രയിപ്പേൻമഹേശനേ
വേദാന്തവേദ്യനെപ്പാരം വേദാവേദ്യപ്രഭാവനേ
അപ്രതർക്ക്യഗുണാത്മാവെയാശ്രയിപ്പേൻമഹേശനേ
വിഷ്ണുബ്രഹ്മേന്ദ്രാദ്യർപാദപത്മം കൂപ്പുന്നദേവനേ
അനന്തൈശ്വര്യനിധിയെ യാശ്രയിപ്പേൻമഹേശനേ
തൊഴാംപാപംമുടിപ്പാനെ വിശ്വമംഗളദായിയേ ൧൦
അഞ്ജേയന്നാങ്ങൾപതിയേ ക്ഷേത്രങ്ങൾ പതിയേത്തൊഴാം
ഭവാനെബ്ഭവഭഗ്നന്മാർക്കുയർത്തും സുഖദായിയേ
അഞ്ജേപ്പശുക്കൾപതിയേ പ്പാർവ്വതീപതിയേത്തൊഴാം
മൃത്യുജന്മങ്ങൾതീർപ്പോനെ മൃത്യുഞ്ജയനെനിത്യനേ
മഹീയാനെമഹസ്സായമാരസംഹാരിയേത്തൊഴാം

ചന്ദ്രാർദ്ധചൂഡ! സമദർശന! ചന്ദ്രഗൌര!
ചന്ദ്രാർക്കവഹ്നിമയലോചന! ശൂലപാണേ!
ദേവാസുരർഷിഭുജഗാദികൾ പാദപത്മം
പൂജിച്ചുപോരുമവിടെയ്ക്കു തൊഴാം തൊഴാം ഞാൻ
മഹാകാളേശ്വര! സ്വാമിൻ! മഹാപൽബ്ഭയഭഞ്ജന! ൧
മഹാപാപാമയാർത്തർക്കു നീയ്യേ രക്ഷദയാനിധേ!

കാക്കനിൻകാൽശരണമാം വിമൂഢാത്മാവിയെന്നെ നീ
നീദേവ! ഞങ്ങൾക്കു ഗതി ഭക്തർക്കുപരമേശ്വര!

അദ്ധ്യാത്മബോധപരയോഗിമനോജ്ഞഹംസ-
ദൃഗ്ഭേന്ദുഗൌരദുരിതേന്ധനജാലവഹ്നേ!
അജ്ഞാനമാമിരുളിനർക്കമയൂഖ!ശൂലിൻ!
പ്രജ്ഞാനഹീനരതുണയ്ക്കുന്നതാർത്തിഹാരിൻ!

നിഗമമുടിയിലാർക്കാംപാദപത്മംജയിപ്പൂ
പുകൾസതതവുമാർക്കായോഗിമദ്ധ്യേജയിപ്പൂ
ഉടലുമഖിലതത്വത്തിങ്കലാർക്കാജ്ജയിപ്പൂ
ഗുണവിരഹിതനെന്നെക്കാക്കകാപ്പാർവ്വതീശൻ

ആർക്കുള്ളമൌലിയിലിരിപ്പിതുദേവഗംഗ
യാർക്കുള്ളൊരാമടിയിലംബികവാണിടുന്നു
ആർക്കാണുകണ്ണമണിവാസുകിതക്ഷകന്മാർ
ഞങ്ങൾക്കവൻഗതിയൊരാൾശശിഖണ്ഡചൂഡൻ

സൂതൻ പറഞ്ഞു.

എന്നുഭൂപൻശങ്കരനെക്കൂപ്പിക്കുമ്പിട്ടുരുരു
ഭക്ത്യാതലയ്ക്കുകൈക്കൂപ്പിദ്ധ്യാനിച്ചിതുമഹേശനെ
അപ്പോൾമുമ്പിൽബ്രാഹ്മണരേ!ചൊല്ലീവാക്കശരീരിണി
ഹരിശ്ചന്ദ്രോച്ചീശനോടുമേഘഗംഭീരഘോഷയായ്
ഹരിശ്ചന്ദ്ര!ഭവാനെന്റെഭക്തന്മാർക്കഗ്ര്യമായിയാം ൩൦
വീര!പാരംതെളിഞ്ഞേനീബ്ഭവൽസ്തോത്രത്തിനാലെഞാൻ
പ്രസന്നനായ് വരംനൽകാമറിവേൻനിന്റെഹൃൽഗ്ഗതം
സൌമ്യ!നിന്റെയഭിപ്രായമീധുന്ധുജയകാരണം
എൻപ്രസാദത്തിനാൽ മുപ്പാർമുടിപ്പാൻപോന്നദൈത്യനെ
നീകൊല്ലുമില്ലസന്ദേഹമെന്നല്ലാകേൾക്കകെന്മൊഴി
ആരെന്നെനീയുരച്ചോരീസ്തോത്രത്താൽമന്നിൽമാനവൻ
സ്തുതിപ്പതവനൊത്തീടുംകാര്യമൊട്ടുക്കസംശയം
എന്നുരച്ചാശ്ശങ്കരന്റെവാക്കുനിന്നുമുനീന്ദ്രരേ!
അതുകേട്ടരചൻപിന്നെകൃതാർത്ഥൻപ്രണമിച്ചുടൻ
മഹാകാളേശ്വരംലിംഗംസിദ്ധലിംഗവുമഗ്നിയും ൩൫

അക്ഷേത്രവുംവലംവെച്ചുമുന്നിലാക്കിമുനീന്ദ്രരേ
ശ്രീമാൻപോന്നുപടയുമായ്പ്പാത്തട്ടിട്ടുകലുക്കവോൻ
സേവിച്ചുപുഷ്കരക്ഷേത്രംകുരുക്ഷേത്രംസനൈമിശം

ഹിമവാൻമലയിൽച്ചെന്നിട്ടങ്ങുനിത്തിപ്പടജ്ജനം
കാമഗത്തേരേറിയെത്തിവർഷംകിമ്പുരുഷാഭിധം·

അങ്ങുവാഴുന്നഗന്ധർവ്വകിന്നരന്മാരെവെന്നുടൻ
മററുംകിമ്പുരുഷാഹീന്ദ്രന്മാരെവെന്നാധികംധനം

ദിവ്യരത്നംപലവകനേടിപ്പർവ്വതരാജനേ
മേരുവേയുംവലംവെച്ചുതിരിച്ചെത്തീഹിമാദ്രിയിൽ

മുനിമാരുംപടയുമായ്ച്ചെന്നാനീശാനകോണിലായ്
കടൽക്കരയിലെത്തീട്ടുനിത്തിനാനങ്ങുസേനയേ

ഉതങ്കൻക്കാട്ടിനൃപനുദുഷ്ടനാകുന്നദാനവൻ
തപംചെയ്യുംധുന്ധുവാഴുംദ്വീപംനിർഗ്ഗമപാദപം

അപ്പോൾകണ്ടുനരപതിഭയംകൂട്ടുന്നധുന്ധുവേ
ദ്വീപിൽക്കണ്ണെന്നതിൻവണ്ണംനില്ക്കുംദാനവനാഥനേ

കണ്ണടച്ചെഴുമോജസ്വിപ്രളയാംബുദതുല്യനേ
പടയൊക്കെയൊരുക്കിത്തേരാണ്ടോൻവില്ലുമെടുത്തവൻ

ശംഖൂതിനാനംബുധിയുംക്ഷോഭിച്ചീടുംവിധംനൃപൻ
അശ്ശബ്ദംകേട്ടറിഞ്ഞിട്ടുകോപാൽക്കണ്ണുമിഴിച്ചവൻ

കണ്ടുദ്ദൂരത്തുശക്രാരിവില്ലേന്തിത്തേരിലാണ്ടഹോ
ഹരിശ്ചന്ദ്രനെവൻസൈന്യമൊത്തുതങ്കനെയുംസമം

ഇവനെൻവൈരിയുടനേവദ്ധ്യനെന്നോർത്തുദാനവൻ
ഹുങ്കാരംചെയ്തിതതിൽനിന്നുഗ്രജ്വാലാഭയങ്കരം

അവന്റെവായ്ഗ്ഗുഹയിൽനിന്നേററകാറേററുവാച്ചഹോ
പൊകഞ്ഞുതീയ്യെരിഞ്ഞാളിച്ചുററുംപടയിലേയ്ക്കുടൻ

അതേററുവെന്തുതേരാനയശ്വങ്ങളുടൽവെന്തവർ
ഉഴന്നുവീണിതുചിലർമന്നിൽമോഹിച്ചുപോയ്ചിലർ

മററുപേർചത്തുയോധന്മാരന്യർപേടിച്ചുപാഞ്ഞുപോയ്
പ്രാണൻമാത്രംശേഷമായിനാലക്ഷൌഹിണിമാത്രമേ

ഉഴന്നുദിക്കിലൊട്ടുക്കപാഞ്ഞുപോയ്മുനിമുഖ്യരേ!
ചത്തക്ഷൌഹിണിയാറോളംകേവലംഭസ്മമാക്കിനാൻ

രൌദ്രനായീടുമാധുന്ധുപേടിതട്ടീസുരർക്കുമേ

സ്വതേജസ്സാൽഗ്രഹിച്ചില്ലാതേരോടൊത്തമഹീപതി
സ്വന്തതപോബലങ്കൊണ്ടുമുനിമാരൊത്തുതങ്കരം

പിന്നെസ്ഥൈര്യംപൂണ്ടുമുന്നിൽനില്ക്കുംദുഷ്ടംപ്രേക്ഷ്യധുന്ധുവേ
നോക്കിക്കണ്ടിട്ടെത്രത്തേറുചെന്തുകൊൽവാനരിന്ദമൻ

വൈഷ്ണവംവഴിവിഷ്ണ്വംശമുള്ളിലാവേശമാണ്ടവൻ
മഹാകാളേശ്വരമഹാദേവനേവീണ്ടുമോർത്തവൻ

ശ്രീമാൻവില്ലുവലിച്ചാഗ്നേയാസ്ത്രം വിട്ടീടിനാനവൻ
ഹരിശ്ചന്ദ്രൻവിട്ടോരസ്ത്രമതാധുന്ധുമിഴുങ്ങിനാൻ ൧൯

ഉടൻവാരുണമൈന്ദ്രാസ്ത്രംദൈവംഗാന്ധർവ്വമസ്ത്രവും
മാനവാസ്ത്രംകൗബേരാസ്ത്രംരൗദ്രംപാഞ്ചജന്യമാശരം

സൗരംസൗമനസംയാമ്യംകാലംദണ്ഡംഗാരുഡം
സർപ്പാസ്ത്രംമോഹനംപിന്നെദ്ദർപ്പകംപരിശോഷണം

ഈദിവ്യാസ്ത്രങ്ങൾവില്ലിങ്കൽത്തൊടുത്തിട്ടങ്ങുവിട്ടുവാൻ
വിട്ടാനെക്ഷ്വാകശാർദ്ദൂലൻഗ്രസിച്ചിതവനൊക്കെയും

ദിവ്യാസ്ത്രമൊക്കെപ്പാഴാകെബ്രഹ്മാസ്ത്രംവിട്ടുമന്നവൻ
വാതുറന്നുചൊടിച്ചായാൾഭക്ഷിച്ചാനാമഹാസ്ത്രവും

ഉള്ളിൽസ്സംഭ്രമമാർന്നിട്ടുവിസ്മയിച്ചിതുവിണ്ണവർ
അമോഘംവൈഷ്ണവംദിവ്യമവൻശത്രുനിഷൂദനം ൨൦

അഭിമന്ത്രിച്ചുവിട്ടാനാദൈത്യനേർപ്പാർത്തുമന്നവൻ
അതാകാശംദിക്കുവിദിക്കൊക്കെയുംതെളിയിച്ചഹോ

കാലാഗ്നിപോലുജ്ജ്വലിച്ചുഭൂകമ്പമുളവാക്കിയും
കലക്കിയുംകടലുഡുഗ്രഹൗഘംസ്തബ്ധമാക്കിയും

ധുന്ധുവിൻമാറുകീറിട്ടുകൊന്നാദ്ദാനവമുഖ്യനേ
ആമഹാസ്ത്രംവ്യോമമേറിച്ചെന്നെത്തീവിഷ്ണുസന്നിധൌ

എയ്ത്തേറ്റുചത്തവനിയിൽവീണിതാദ്ദാനവാധിപൻ
വൃത്രാസുരൻശക്രവജ്രമേറ്റുവീണകണക്കിനേ

ഇന്ദ്രാന്തകാദിവിബുധക്കുമവദ്ധ്യനായോ
രാധുന്ധുവേത്തിമിരമാരവിപോലെവീരൻ
കൊന്നിട്ടുകല്പകസുമങ്ങൾചൊരിഞ്ഞതേറ്റു
സൈന്യങ്ങളൊത്തുവിലസീധരണീമഹേന്ദ്രൻ. ൨൧

സ്കാന്ദപുരാണം, ഹരിശ്ചന്ദ്രോപാഖ്യാനം.
മഹാകാളേശ്വരസ്തോത്രം ധുന്ധുവധം പതിനാറാമദ്ധ്യായം സമാപ്തം

---

## ൯-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ലോകഭീഷണനാം ധുന്ധുദൈത്യനെക്കൊന്നശേഷമേ
ഹൃഷ്ടമായീജ്ജഗത്തൊക്കെ നിരാതങ്കംനിരീതികം

ഋഷിഗന്ധർവ്വസംഘങ്ങളൊന്നിച്ചിന്ദ്രാദിദേവകൾ
അക്കർമ്മംനന്നുനന്നെന്നു നന്ദിച്ചുവാനിൽനില്പവർ

കൊട്ടിയാർക്കുംദിവ്യഭേരീഗണങ്ങടെ മഹാരവം
അന്തരീക്ഷത്തിലുണ്ടായിതപ്സരസ്ത്രീകളാടിനാർ

ഉതങ്കാദികളായോരു താപസന്മാർകളേവരും
കോസലേശനെയാശിസ്സുചൊല്ലിവാഴ്ത്തീപ്രഹൃഷ്ടരായ്

മഹാരാജാ! ജയിക്കെന്നു കൂക്കിയാർക്കുന്നസൈനികർ
കൂട്ടംനിനാദവും ഭേരീശംഖങ്ങളുടെ ഘോഷവും ൫

ദിക്കുംവിദിക്കുമൊട്ടുക്കു മുഴക്കിത്തീർത്തിതപ്പൊഴേ
അവൻദൈത്യേന്ദ്രനെക്കൊന്നു ജയംനേടിത്രിശങ്കുജൻ

തെക്കോട്ടുപോന്നുമുനിമാർകളും പടയുമൊത്തവൻ
കാശ്മീരയവനമ്ലേച്ഛശകമാഗധചീനരേ

പോരിൽത്തോല്പിച്ചവരോടു ഭൂരിവിത്തംഹരിച്ചുമേ
പടിഞ്ഞാട്ടായ്പ്പോന്നു ഹരിദ്വാരത്തെസ്സേവചെയ്തുടൻ

കേദാരത്തീശനേക്കൂപ്പിദിവ്യത്രിപഥഗാനദി
കണ്ടാൽപ്പാപംതീർക്കുവതു മുങ്ങിയാൽ മുക്തിദായിനി

ഗംഗയുള്ളവിടെച്ചെന്നി ട്ടാജ്ജലത്തിൽക്കുളിച്ചുടൻ
കാളിന്ദിയേയുംസേവിച്ചു സപ്തസാരസ്വതത്തെയും ൧൦

മുനിമാരോടുമൊന്നിച്ചുചെയ്തിട്ടുപിതൃതർപ്പണം
പ്രയാഗയിൽദ്വിജർക്കേകീ ധനഗ്രാമഗൃഹങ്ങളേ

പിന്നെക്കാശിയിലെത്തീട്ടു വിശാലാക്ഷീസമേതനേ
വിശ്വേശനെവണങ്ങീട്ടുനൃസിംഹത്തെബ്ബലത്തെയും

ശ്രീശൈലത്തിൽശ്ശങ്കരനെക്കാളഹസ്തീശനേയുമേ
സേവിച്ചുസാക്ഷാൽഹരിയേ വങ്കടാദ്രിയിലുംനൃപൻ

വിപാശഗോമതീസിന്ധു കാളിന്ദീവരജാഹ്നവി
വേശിങ്കകൌശികീഭദ്രതുംഗഭദ്രഹിരണ്വതി

ഗോദാവരീകൃഷ്ണവേണ്ണയേവം വേഗവതീനദി
ഇവററിലൊക്കെയുംചെന്നു കുളിച്ചേകാമ്രനാഥനേ ൧൯

കാഞ്ചീപുരത്തിൽശ്ശിവനെ വരദൻഹരിയേയുമേ
ശ്രീഗൃധ്രാദ്രീശ്വരനെ ശോണാദ്രീശനെയുംപരം

വൃദ്ധാചലേശ്വരനെയുംചിദംബരസഭാസ്ഥലേ
ചിത്സഭാപതിയേയുംതാൻ ശ്രീകാശീപതിയേയുമേ

വൈദ്യനാഥേശ്വരനേയും ശ്രീബാലാംബയൊടൊപ്പമേ
ശ്വേതാടവീപതിയേയും ശൌരീമായൂരനാഥനേ

ക്രമാത്സ്സേവിച്ചുരാജാവാശ്രീകാവേരിശ്ശുഭോദക
ഭുക്തിമുക്തിദതൽപ്പുണ്യ ശിവക്ഷേത്രംചുഴന്നതായ്

പക്ഷത്തുതെങ്ങിൻനിരയാൽവെയിൽമൂടീട്ടുകണ്ടഹോ
സ്നാനംചെയ്തംബുപാനംചെയ്തതിശ്ശുദ്ധൻമഹീപതി ൨൦

മദ്ധ്യാർജ്ജുനമഹാലിംഗം ശ്രീപാണ്ഡ്യപതിരുദ്രനേ
ശ്രീപുരത്തിൽത്യാഗരാജദേവാരണ്യേശരേയുമേ

കുംഭേശനേക്കുംഭകോണേശനാം ചക്രാഢ്യവിഷ്ണുവേ
ജപ്യേശനേപ്പഞ്ചനദേ സേവിച്ചുനൃപസത്തമൻ

ശ്രീമൽപ്രേതപുരംപുക്കു വടച്ഛായാതിശീതളം
ഗായത്രീസംഗമേമുങ്ങി തൎപ്പിച്ചുപിതൃദേവരേ

പ്രേമവല്ലിയൊടൊത്തോരാശ്രീമൽപ്രേമപുരീശനേ
രൂപനാരായണസ്വാമി ദേവനേക്ഷ്മാരമാഢ്യനേ

ഭൈരവാഢ്യൻ ദണ്ഡപാണി സിദ്ധിദാദുർഗ്ഗമാരെയും
ഭക്തിയോടൊത്തുപൂജിച്ചുഹരിശ്ചന്ദ്രൻപുകഴ്ന്നവൻ ൨൧

രൂപനാരായണാച്ഛ്വാഢ്യം ശ്രീമൽപ്രേമപുരീശനേ
ഐരാവതേശനേക്കൂപ്പി ച്ചെന്നിട്ടിക്ഷുവനേശനേ

ഭൈരവീവനമദ്ധ്യത്തിൽ പൂജിച്ചിട്ടങ്കുരേശനേ
സപ്തൎഷിമാർമുക്തികരംപ്രവൃദ്ധശ്രീമതീയുതം

തേജോവിടങ്കാഖ്യമാകുമാസ്വായംഭുവലിംഗവും
ത്രിശിരോദ്രീശനേപ്പിന്നെ ഗജാരണ്യേശനേയുമേ

സേവിച്ചുരണ്ടുകാവേരിയ്ക്കിടെശ്രീരംഗവിഷ്ണുവേ
ശ്രീരംഗനാഥനേക്കൂപ്പി നവരത്നങ്ങൾപൊന്നുമായ്

മണ്ഡപംതീർപ്പിച്ചു രത്നശൈലത്തിങ്കൽപ്പിനാകിയേ
കുമ്പിട്ടുടൻമധുരയിൽ ഹാലാസ്യേശൻകലാഢ്യനേ

ശ്രീവൈകുണ്ഠേവിഷ്ണുവിനെ മുക്തിദൻശംഭുദേവനേ
ഗോകർണ്ണേശനെയർച്ചിച്ചു താമ്രവർണ്ണീമുഖാർകളിൽ

കുളിച്ചുമതിമാൻചോള പാണ്ഡ്യാദിനരനാഥനേ
പാട്ടിലാക്കിക്രമാൽസ്വന്തം പുരിയെത്തീനരാധിപൻ

ചത്വരാപണവുംതിങ്ങി പ്രഹൃഷ്ടജനമൊത്തതിൽ
കടന്നുസൈന്യഘോഷത്താൽ ദിക്കടച്ചുമുഴക്കവോൻ



സത്യകീർത്ത്യാഢ്യമാത്യന്മാരെതിരേറ്റുവണങ്ങിയോൻ
രാജമാർഗ്ഗത്താലെചെന്നുപുരിശ്രീയാൽവിളക്കുവോൻ

പൂർണ്ണകുംഭാഢ്യരാംവിപ്രർ സ്വസ്തിചൊല്ലിമഹീശനേ
വാഴ്ത്തിനാർമംഗളംകൂട്ടം വേദമന്ത്രങ്ങളാലുമേ

കാഴ്ചദ്രവ്യവുമായ്വൈശ്യരടിയ്ക്കൂടിവണങ്ങുവോർ
കൈകൂപ്പിക്കൊണ്ടുനില്പായീ ശൂദ്രരുംമറ്റുമർത്ത്യരും

പ്രാന്തതോറും മേടതോറും വഴിതോറും നിരന്നവർ
പുഷ്പവർഷംചെയ്തുകൊണ്ടു മംഗളംകൈയ്യിലേന്തിയോർ

പാടുംപൌരസ്ത്രീകൾകണ്ടുനിന്നുകോസലരാജനേ
രാജമാർഗ്ഗംകടന്നിട്ടു പിന്തുണക്കാരെയൊക്കെയും

സമ്മതിപ്പിച്ചാത്മഗേഹം പ്രവേശിച്ചുമഹീപതി
അബ്ഭർത്താവുജയംനേടി വന്നതായ്ക്കണ്ടണഞ്ഞുടൻ

ഉരംപുണർന്നുസുശ്രോണിയാളൌശീനരിഹൃഷ്ടയായ്
പിറേറന്നാൾപ്പുലർവോതേറ്റുകർമ്മംചെയ്തുനരാധിപൻ

പൊന്നണിഞ്ഞസഭാമദ്ധ്യത്തിങ്കൽ വാണുസബാന്ധവൻ
അപ്പോൾമന്നവനോടായി വസിഷ്ഠമുനിവന്നതായ്

അറിയിച്ചുദ്വാരപാലൻ സംഭ്രമിച്ചെഴുന്നേറ്റുടൻ
എതിരേറ്റുമഹാത്മാവെ സ്സാഷ്ടാംഗംപ്രണമിച്ചവൻ

അർഘ്യമാസനവുംനൽകിനടന്നോണമുണർത്തിനാൻ

വസിഷ്ഠൻ പറഞ്ഞു.

തീർത്ഥയാത്രകൾചെയ്തില്ലേവെന്നില്ലേ ഭൂമിയൊക്കെയും
യശോനിധേ! ഭവാൻദൈവാൽക്കൊന്നില്ലേധുന്ധുദൈത്യനേ

ബ്രഹ്മർഷിയാമുത്തങ്ങന്നു നന്ദിയുണ്ടാക്കിയില്ലയോ
നൃപ! നിൻവൃത്തമൊക്കെയും തപസ്സാലറിയുന്നുഞാൻ
ആഴിചൂഴുമൊരീയൂഴിയ്ക്കേകൻ സാമ്രാട്ടമായിനീ
രാജസൂയം മുഖ്യയജ്ഞം നടത്തുകയഥാവിധി.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഭഗവൻ! നിൻപ്രസാദത്താൽ സ്സാമ്രാജ്യംകയ്യിൽവന്നുമേ
നീകല്പിക്കവിഭോ! യജ്ഞസംഭാരം സംഭരിക്കുവാൻ
ബ്രഹ്മൻഭവാനീയജ്ഞത്തിൽ ഭാരമൊക്കയുമേല്ക്കണം

സൂതൻ പറഞ്ഞു.

അതേട്ടയെന്നേററുമുനീന്ദ്രനതങ്ങനൊട്ടമൊത്തവൻ
വിട്ടാനമാത്യരേയജ്ഞ സംഭാരംസംഭരിക്കുവാൻ
സരയൂസവ്യതീരത്തിൽ സ്സത്യകീർത്തിമഹാശയൻ
ശാലയുണ്ടാക്കിച്ചുമുററും സംഭാരങ്ങളെഴുംവിധം
അലങ്കരിച്ചുപുരിയേ പ്പൌരർമോദിച്ചു നന്മയിൽ
രാജസൂയക്ഷണം കിട്ടി മന്നിൽമന്നവരൊക്കയും
കപ്പവുംകൊണ്ടുപാസിച്ചു ഹരിശ്ചന്ദ്രനരേന്ദ്രനെ
പരംവസന്തമായപ്പോൾ നല്ലനാളധ്വരത്തിനായ്
രാജാവാ യജ്ഞശാലയ്ക്കു ചെൽവാനിച്ഛിച്ചതപ്പൊഴേ
അപ്പോഴയ്യെത്തിമുനികൾ മഹാത്മാക്കൾ യതിവ്രതർ
പുലസ്ത്യൻ പുലഹൻ കണ്വൻ വാമദേവൻ പരാശരൻ
നാരദൻ ക്രതു വാമധൌമ്യ നത്രി കൌശിക ഭാർഗ്ഗവൻ
ഋചീകൻ ച്യവനൻ കല്പൻ ദധീചി ഭൃഗു കശ്യപൻ
ജാബാലി രോമശൻ കാണ്ഡപൻ ശരഭംഗൻ വിരോചനൻ
ബോധായനൻ യാജ്ഞവല്ക്യ നാപസ്തംബൻ സഗാലവൻ
മൌൽഗ്ഗല്യൻ കവഷൻ പിന്നെ യംഗിരോമുനി പർവ്വതൻ
ഗർഗ്ഗ ശാണ്ഡില്യ മാണ്ഡവ്യർ ശ്വേതകേതു മഹോദയൻ
കപിലൻ ഗൌതമൻ വഹ്നി ജാബാല്യോദ്ദാലകാഖ്യരും
കാത്ത്യായനരഷ്ടാവക്രന്മാർ സുതീക്ഷ്ണൻമുനി ജൈമിനി
ഇവർമററും മുനിശ്രേഷ്ഠർ ലോകാനുഗ്രഹതല്പരർ
അവരെക്കൂപ്പിമുറയിൽ ഹരിശ്ചന്ദ്രൻ പ്രതാപവാൻ
അർഘ്യപാദ്യാസനാദ്യത്താൽ പൂജിച്ചു വിധിയാംവിധം

അവൻപൂജിച്ചമുനികൾ കൊണ്ടാടി നൃപമുഖ്യനെ
ഋഗ്യജുസ്സാമമന്ത്രത്താൽ രക്ഷചെയ്തു തപസ്വികൾ

പുറപ്പെടീച്ചു ശുഭമാം ലഗ്നത്തിങ്കൽ നരേന്ദ്രനേ
യാഗശാലയ്ക്കകം സ്വസ്തിമന്ത്രക്കാർ മുൻനടന്നതേ

പിമ്പേനടന്നു മേധാവിയാച്ചന്ദ്രമതിയൊത്തവൻ
അവന്റെപിമ്പേ സേനേശർ മന്ത്രിമാർ മററുമന്നരും

യജ്ഞശാലയ്ക്കകംപുക്ക യജ്ഞകർമ്മംതുടങ്ങിനാർ
തിയ്യുണ്ടാക്കീട്ടരണിയാം വസിഷ്ഠൻ മുനിമാരുമായ്

മന്ത്രത്തോടും മന്നവനു രാജസൂയം നടത്തിനാൻ
സത്യകീർത്തി പലേദിക്കിൽനിന്നും വന്നാദ്വിജേന്ദ്രരേ

ക്ഷൌമമാഭരണം വസ്ത്രം പശു കോടിശതങ്ങളും
ആസനം കംബളം ഹർമ്മ്യം മെത്തകാളകൾ പൈയ്ക്കളും

നിഷ്കകോടിസഹസ്രങ്ങൾ രൂപ്യകോട്യയുതങ്ങളും
ഉപദംശാജ്യദിവ്യാന്നം മധുശക്കരപായസം

വ്യഞ്ജനംനല്ലപൂവങ്ങൾ നെയ്യെള്ളും ചോത്ഭക്ഷ്യവും
ഭോജ്യം പാനീയവും പിന്നെത്തയിർപാൽ പാനകങ്ങളും

വാഴപ്പഴം ചക്ക മാങ്ങ മുന്തിരിങ്ങാപ്പഴങ്ങളും
താംബൂലവും ചന്ദനവും നൽകിത്തൃപ്പിച്ചുധാർമ്മികൻ

ആയജ്ഞം പൂർണ്ണമാക്കീട്ടു മുനിമാർക്കുനരാധിപൻ
നൽകീദക്ഷിണയത്യന്തം ശ്രീമാൻ പൂർണ്ണമനോരഥം

ന്യായമാം മട്ടുപൂജിച്ചിട്ടഗസ്ത്യാദിമുനീന്ദ്രരെ
ഗുരുവാം ബ്രഹ്മപുത്രന്നു കൊടുത്തുവളരെദ്ധനം

ചെയ്തിട്ടവഭൃതസ്നാനം പ്രണമിച്ചു മുനീന്ദ്രരേ
ശുദ്ധഹവ്യങ്ങളാൽ ദേവതർപ്പണംചെയ്തുമന്നരേ.

നാനാദേശാപ്തരേ വസ്ത്രാംബരങ്ങൊണ്ടാദരിച്ചുമേ
ദ്രവ്യങ്ങളാൽ ഭൃത്യരൊത്തു സന്തോഷിപ്പിച്ചയച്ചുടൻ

ഗൃഹം പൂകാൻ ചന്ദ്രമതിയോടു മൊത്തു മഹീപതി
മുനീന്ദ്രരും മന്നവരുമേവരും പോയശേഷമേ

കൃതകൃത്യൻ ഹരിശ്ചന്ദ്രൻ സാമ്രാജ്യം പൂണ്ടദുർല്ലഭം
ശിഷ്യമട്ടിൽത്തൊഴുതുനിന്നർച്ചിച്ചാനദ്ഭുതങ്ങനേ

ഹരിശ്ചന്ദ്രനോടോതി തന്നാശ്രമം പൂകിനാൻ മുനി

അഥ നരപതി ചെയ്താൻ രാജസൂയത്തെ മന്നിൽ
പരമതുലയശസ്സോടൊത്തു സുത്രാമകീൎത്തി
രമിഹവിധി പുത്രൻ തങ്കലേല്പിച്ചു ലോകം
നിജമഹിതഗുണത്താൽ രഞ്ജനം ചെയ്തു മുററും.' ൭

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
രാജസൂയം പതിനേഴാമദ്ധ്യായം സമാപ്തം.

---

## ൧൮-ാം അദ്ധ്യായം.

ഋഷികൾ പറഞ്ഞു.

പുണ്യശ്ലോകഹരിശ്ചന്ദ്രരാജൎഷിചരിതം ശുഭം
കേൾക്കും ഞങ്ങൾക്ക ഹേ സൂത! ജനിയ്ക്കുന്നുണ്ടു വിസ്മയം

തക്ഷകാദികളെ വില്ലാൽ വെന്നു രത്നം ഹരിച്ചവൻ
പാരിയേയും ജയിച്ചിട്ടു പശുക്കളെ ഹരിച്ചവൻ

പണ്ടിന്ദ്രാദിസുരന്മാൎക്കു മൎത്ത്യാപദ്രവകാരിയേ
ധുന്ധുദൈത്യനെ വിക്രാന്തികൊണ്ടു കൊന്നവനാണവൻ

അവന്നു മകളെ നൽകി കാമ്പില്യേന്ദ്രനതിന്നുമേൽ
വംശവൃദ്ധിയ്ക്കു പുത്രാൎത്ഥം ചെയ്തുവോ യത്നമില്ലയോ

ചൊൽവൂ ബുധർ പുരാണത്തിൽ ശിബിയ്ക്കൗശീനരത്വവും
അവന്നെങ്ങിനെയുണ്ടായി മകൻ ചൊൽക മഹാമതേ! ൧

സൂതൻ പറഞ്ഞു.

ശ്രീഹരിശ്ചന്ദ്രനായ് ചന്ദ്രമതികന്യയെ നൽകിയും
പുത്രാൎത്ഥമായ് മഖം ചെയ്തു കാമ്പില്യൻ നൃപസത്തമൻ

അതിന്നിടെ ശ്രേഷ്ഠകാരി പുത്രൻ തൻ ശിഷ്യനായവൻ
ഗാലവൻ നാഹുഷാന്തം പോയ് ഗുരുദക്ഷിണകാരണം

വെള്ളക്കുതിരയെണ്ണൂറിന്നിടക്കാലു കറുത്തവ
യയാതിനൃപതേ! നൽക! ഗുൎവ്വൎത്ഥത്തിന്നിനിയ്ക്കു നീ

എന്നു കേട്ടുത്തരം ചൊല്ലീ യയാതി മുനിമുഖ്യരേ!

യയാതിപറഞ്ഞു

സൌന്ദൎയ്യനിധിയായുള്ളോളിവളെൻകന്യമാധവി
ശുശ്രൂഷിയ്ക്കുമിവക്കേകി സന്തോഷിച്ചുവരംമുനി
ഒരുഭർത്താവിനെവരിച്ചവനായ്ച്ചെന്നൊരുണ്ണിയെ
പെററുനിൎദ്ദോഷയായ് വീണ്ടും സുഭ്രൂനീകന്യയായ്പ്പുനം
രണ്ടാമതാംരാജപുത്രനോടും സംഗിച്ചുഭാമിനി
ഒരുണ്ണിയെപ്പെററുശുചിപിന്നെയുംകന്യയായ്പ്പുനം
ഇമ്മട്ടുനാലരചരായ് സ്സംഗമിച്ചിട്ടുമക്കളെ
നാൽവരെപ്പെററുനീവീണ്ടും കന്യയായ്ത്തന്നെവന്നിടും
എന്നീയെൻകന്യകയ്ക്കായി ദുൎവ്വാസസ്സേകിനാൻവരം
ഇവളെക്കൊണ്ടുപൊയ്ക്കൊൾകമ്മട്ടുള്ളശ്വങ്ങൾകിട്ടുമേ

സൂതൻ പറഞ്ഞു.

ആമെന്നായവളെവാങ്ങി പ്പാരിൽച്ചുററിയമാമുനി
കാശിപുക്കുദിവോദാസന്നശ്വാൎത്ഥംനൽകികന്യയേ
ദിവോദാസാദിമൂന്നുവ്വീന്ദ്രരായ് സ്സംഗിച്ചനുക്രമാൽ
മൂന്നുമക്കളെയുണ്ടാക്കീട്ടൌശീനരനിലെത്തിനാൻ
അറുനൂറശ്വങ്ങൾകിട്ടിയതിൽപിന്നീട്ടു ഗാലവൻ
ശിഷ്ടാശ്വങ്ങൾക്കന്തരേ!കാമ്പില്യന്നേകി കന്യയേ
ജനിപ്പിച്ചാനായവളിൽശുചിയെന്നയശസ്വിയേ
ഗാലവന്നത്തരമിരുനൂറശ്വങ്ങളെ നൽകിനാൻ
ഗുരുവിന്നേകിയാശിഷ്യൻ തികഞ്ഞോരശ്വദക്ഷിണ
കൃതാൎത്ഥനച്ഛനേല്പിച്ചുവീണ്ടുംമാധവികന്യയേ
മുനിപോയീതപംചെയ്യാൻ പിന്നനിഷ്കാമമാധവീ
ഏറെക്കാലംതീവ്രതപംചെയ്തെത്തീ സ്വൎഗ്ഗഭൂമിയിൽ
ഇമ്മട്ടുണ്ടായിതേജസ്വിയൌശീനരസുതൻശിബി
അച്ഛൻകഴിഞ്ഞമേൽശ്രീമാൻ ധൎമ്മത്താൽപ്രജകാപ്പവൻ
ഔശീനരൻശിബിനൃപൻപാരിൽപ്പേർ പുകഴുന്നവൻ
ദാനശൌണ്ഡൻധൎമ്മശീലൻശരണാൎത്ഥിജനാശ്രയൻ
മൃദുദാന്തൻസത്യവാദിയുദാരൻ പുരുകീൎത്തിമാൻ
തുഷ്ടമായിതൽഗുണത്താൽസ്സദേവാസുരമാനുഷം
ത്രൈലോക്യംവിപ്രവേധൎമ്മം പരീക്ഷിക്കാനവന്റെ

ഇന്ദ്രൻ പരുന്തിൻരൂപത്തിൽ മാടപ്രാവാകമഗ്നിയേ
പാഞ്ഞെണഞ്ഞൊന്നാക്കപോതമപ്പോൾ പേടിച്ചമാതിരി
ശിബിരാജാന്തികേ കാക്കകെന്നായ് ശ്ശരണമെത്തിനാൻ
അവനേപ്പേടിയാമ്യെന്നു മടിയിൽക്കേററിമന്നവൻ ൨൫

അട്ടത്തെത്തീപ്പരുന്തോതീ ശിബിയോടാത്മധർമ്മമേ
പരുന്തുങ്ങൾക്കാഹാരം ബ്രഹ്മദേവൻവിധിച്ചതാം
ഇവനേനീകാത്തുകൊൾകിലിന്നിയ്ക്കങ്ങിനെജ്ജീവനം
മന്നിൽക്ഷുത്തുള്ളോരെൻറയന്നം ഹരിയ്ക്കിൽ ഗതികിട്ടിടാ.

ശിബി പറഞ്ഞു.

ശരണാഗതസന്ധ്യാദി നരകത്തിൽപ്പെട്ടുംദ്ധ്വം
എന്നെശ്ശരണമാണ്ടുള്ളോരിവനെ ശ്യേന! ഞാൻതരാ
വേറേമാംസംനിനക്കേകാം യഥേഷ്ടംക്ഷുത്തുതീക്കുവാൻ
ഈമാടപ്രാവിനെയൊഴിച്ചെന്താണിഷ്ടമതോതെടോ.

പരുന്തു പറഞ്ഞു.

രാജേന്ദ്ര! വേണ്ടാവേറിട്ടമാംസം ക്ഷുത്തിങ്ങടക്കുവാൻ
നിന്മെയ്മാംസം മുററുമേകുകുടൻ സമ്മതമെങ്കിലോ. ൩൦

സൂതൻ പറഞ്ഞു.

ആമെന്നൌശീനരൻ വാളുമെടുത്താലോചിയാതുടൻ
ധൈര്യംപിടിച്ചു നിജമാം മാംസം കണ്ടിച്ചു കീർത്തിമാൻ
പ്രഹൃഷ്ടനായ് പ്പരുന്തായിനില്ക്കു മിന്ദ്രന്നു നൽകിനാൻ
വാനിൽ ദുന്ദുഭിനിർഘോഷമുണ്ടായി പുഷ്പവൃഷ്ടിയും
തിര്യക്സ്വരൂപംവിട്ടിട്ടാ ശ്ശക്രനുംവഹ്നിദേവനും
സ്വരൂപംപൂണ്ടു മുന്നട്ടായ്നൃപൻ തേജസ്വിയാംവിധം
ശിബിയ്ക്കനുഗ്രഹംചെയ്തു വിമാനംകേറിയായവർ
വീണ്ടുംവീണ്ടും പ്രശംസിച്ചു കൊടുത്തിഷ്ടവരങ്ങളേ
സ്വർഗ്ഗംപൂക്കാർ സുരശ്രേഷ്ഠർ ശിബിയൌശീനരൻവരം
പലയജ്ഞങ്ങളുംചെയ്തു പാലിച്ചുംപ്രജയേച്ചിരം ൩൫
കീർത്ത്യാമുപ്പാരാക്രമിച്ചും സ്വർഗ്ഗംപുക്കാൻദ്വിജേന്ദ്രരേ!
ധർമ്മനിത്യൻ കീർത്തിശാലി ശിബിയൌശീനരന്നുടെ
ചരിത്രമിതുവർണ്ണിച്ചേനിനിച്ചൊല്ലേണ്ടതെന്തുഞാൻ?

സ്കന്ദപുരാണംഹരിശ്ചന്ദ്രോപാഖ്യാനേ
ശിബിചരിതം പതിനെട്ടാമദ്ധ്യായം സമാപ്തം.

---

# ൯-ാം അദ്ധ്യായം.

ഋഷികൾ പറഞ്ഞു.

ആ വമ്പനാംശിബിയുടെ ധർമ്മമന്യർക്കു ദുർല്ലഭം
ജന്മവുംഞങ്ങൾകേട്ടല്ലോ സൂത! പൌരാണികോത്തമ!

കഥിയ്ക്കൈക്ഷ്വാകുവരനവൻെറ കഥശേഷവും
അസ്സൽബുദ്ധിയ്ക്കു കഷ്ടപ്പാടെന്തേപററിച്ചുകൌശികൻ

സൂതൻ പറഞ്ഞു.

കേൾപ്പിൻ മുനികളേ!സാകേതാധിവാസിയവനുടേ
ഹരിശ്ചന്ദ്രൻെറ ചരിതം കേൾക്കുന്നോർക്കഘനാശനം

ധുന്ധുവേക്കൊന്നതുമുതൽക്കാ മന്നവനുദേവകൾ
ധുന്ധുമാരനതെന്നുള്ള നാമം കല്പിച്ചു നല്കിനാർ

ആനൃപൻ രാജസൂയത്താൽത്തൃപ്തിച്ചു സുരനാഥരേ
ധർമ്മാൽപ്രജകളെക്കാത്തു സാമന്തന്മാർ വണങ്ങുവോൻ

ആഴിചൂഴുമോരിയൂഴി ഹരിശ്ചന്ദ്രൻ ഭരിയ്ക്കവേ
എല്ലാംസുഭിക്ഷമായ്‌വന്നു ഭയമെന്യേ നിരാകുലം

കാലേവർഷിച്ചു പർജ്ജന്യം സസ്യംവർദ്ധിച്ചു ഭൂമിയിൽ
ഋതുക്കളാറുമുദ്യാനം ശോഭിപ്പിച്ചിതു നിത്യവും

നിത്യംസ്വാദ്ധ്യായപരരായ് ദ്വേവതാതിഥിപൂജകർ
അഗ്നിഹോത്രികൾശാസ്ത്രജ്ഞർ വിദ്വാന്മാർ ന്യായകോവിദർ

മററുംത്രിവർണ്ണർപൂജിയ്ക്കുമ്മട്ടായ്ത്തീർന്നിതുഭൂസുരർ
ആധിവ്യാധിയുമെന്നല്ല ദാരിദ്ര്യദൈന്യവുംശരി

കാർപ്പണ്യശോകമോഹങ്ങൾ ഡംഭംചിത്തനിവൃത്തിയും
മാത്സര്യം ഭയമാലസ്യം മൌഢ്യം ചാപല്യമെന്നതും

അധർമ്മമില്ലാതെയായ് നാട്ടിൽ ഹരിശ്ചന്ദ്രൻഭരിക്കവേ
ഇല്ലാചോര വ്യാള സിംഹ വ്യാഘ്ര ഭല്ലൂകഭീതിയും

ഇല്ലാക്ഷുദ്രൻ പതിതനും ഭുജംഗൻ ശഠനുംശരി
അല്ലായുസ്സും കർമ്മഹീനനജ്ഞാശുചിയുമാം നരൻ.

ഏവരുംശാന്തർധർമ്മിഷ്ഠർ മഹാർഹാംബരഭൂഷണർ
ദക്ഷസാദ്ധ്യർ ദയാലുക്കൾ സത്യവാന്മാർ സ്വതൃപ്തികൾ

രാജഭക്തർവിശുദ്ധന്മാർ നിത്യമംഗളമുള്ളവർ
ദീർഘായുസ്സായ്പുത്രപൌത്രമിത്രബന്ധുക്കളൊത്തവർ
തമ്മിൽപ്രീതിയൊടോജസ്സുവാച്ചോരായ്ത്തീർന്നിതാളുകൾ
സ്ത്രീകളൊക്കെശ്ശീലമൊത്തു ഭർത്തൃശുശ്രൂഷചെയ്യുവർ ൧൯
ചാരുസർവ്വാംഗിമാർ നല്ല ദിവ്യാലങ്കാരമുള്ളവർ
ഇമ്മട്ടാരാജ്യമരചൻ കാക്കുംകാലം സമൃദ്ധമായ്
വിണ്ണിൽവാഴുംവിണ്ണവരെ യളകാലയരേയുമേ
മററുംനാട്ടാർഗണിച്ചില്ലാ ഹരിശ്ചന്ദ്രൻ പുലത്തുവോർ
വിത്തേശപാശിധർമ്മേന്ദ്രന്മാരേക്കാൾമേലെയാംവിധം.
സൽക്കീർത്തിയൊത്തുവർദ്ധിച്ചിതൈശ്വര്യംമന്നവന്നഹോ
മേരുതൊട്ടിട്ടുമലയംവരേയ്ക്കുംവരനാരികൾ
മന്നവൻെറഗുണംചൊല്ലിപ്പാടിവർണ്ണിച്ചിതങ്ങിനേ
പാതാളംമുതലായ്സ്സത്യലോകത്തോളം ദ്വിജേന്ദ്രരേ
ദിക്കൊക്കെയെത്തിശ്ശോഭിച്ചിതായവന്നുടെ നൽപ്പുകൾ ൨൦
ഹിമാദ്രിമന്ദരംമേരു ദിക്പാലാലയങ്ങളിൽ
യക്ഷകിന്നരഗന്ധർവ്വർ വിമാനങ്ങളിലാണ്ടവർ
നിർജ്ജരാംഗനകൾപാട്ടും തൽഗ്ഗുണംവർണ്ണിച്ചിതവരും
ഉർവ്വശീമേനകാ രംഭ ഘൃതാചീപുഞ്ജികസ്ഥലാ
തിലോത്തമാ മിശ്രകേശി കേശിനീ ചിത്രകേശിനീ
എന്നീമുഖ്യാപ്സരസ്ത്രീകൾ നാകലോകത്തുകൂടിയോർ
ദേവശ്രേഷ്ഠസമാജത്തിൽ നന്ദനത്തിലരങ്ങിലും
ദേവരാജൻെറഗേഹത്തും പാടീചേരാണ്ടവന്നുടേ
ചന്ദ്രമത്യാപതിതൻകോസലേന്ദ്രൻെറ കഥയത്ഭുതം
കേട്ടുകേട്ടുശചീശക്രർ നാണംപ്രീതിയുമാണ്ടവർ ൨൧
വീണ്ടുംതലകുലുക്കിസ്സാശ്ചര്യംചന്ദ്രമതീശനേ
രണ്ടാളുംബഹുമാനിച്ചു ദേവർഷിഹരിമാന്യനേ
ഒരിയ്ക്കലിന്ദ്രപുരിയിലുദിതാക്കാംശുകാന്തിയിൽ
രത്നസ്തംഭശതംചേർന്ന ദിവ്യാസ്തരണമൊത്തതിൽ
മണിപ്പൊൻചിത്രമുള്ളൊന്നിൽ മഹാസനമതിൽ
അജിതേന്ദ്രിയരത്താതായ്തേജസ്സാൽദുർന്നിരീക്ഷ്യയിൽ
സുധർമ്മാദിവ്യസഭയിൽച്ചെന്നണഞ്ഞുപുരന്ദരൻ
ചിന്താമണിമയസ്ഫീത സിംഹാസനമമർന്നവൻ

വിലയേറും പട്ടുടുത്തോൻ കുണ്ഡലാഢ്യൻ കിരീടവാൻ
സന്താനപ്പൂമാല ഹാരമിവ മാറിലണിഞ്ഞവൻ

കേയൂരംകനകം പൊന്നുനൂലും നന്നായണിഞ്ഞവൻ
ശരൽപ്പൂർണ്ണേന്ദുപോലുള്ള വെൺകൊറ്റക്കുടയൊത്തവൻ

ഉർവ്വശീമേനകകൾ വെഞ്ചാമരം വീശിടുന്നവൻ
പാർശ്വത്തിൽക്കൈവിശറിയായ് രംഭ സേവിച്ചിടുന്നവൻ

മദ്ദളം ചേർന്നു പാട്ടൊത്ത നാട്യം കണ്ടരുളീടിനാൻ
മുഖ്യാപ്സരസ്ത്രീകൾ മുമ്പിലാടുന്നുണ്ടു തിലോത്തമ

വീണ വായിച്ചു തമ്പിടെക്കൊട്ടി കേശിനി മദ്ദളം
താളം പിടിച്ചാരാവിശ്വാവസുവും ചിത്രസേനനും

അഴകായ്ത്തീർന്നു ഗന്ധർവ്വപ്പാട്ടുമിമ്മട്ടു നാട്യവും
അരങ്ങിൽക്കണ്ടിരിയ്ക്കുന്ന ദാനവന്മാർക്കു മോഹനം

ഇന്ദ്രനടുത്തുണ്ടവിടെ വരുണൻ ഗുഹ്യകേശനും
ധർമ്മാത്മാവായ യമനും വിശ്വദേവകളും ശരി

എടത്തുഭാഗം രുദ്രന്മാരാദിത്യന്മാർ കളശ്വികൾ
വസുക്കൾ സിദ്ധസാദ്ധ്യന്മാർ കാണ്മാൻ മറ്റുള്ള വിണ്ണരും

അതിലില്ലാ ഭയം ഗ്ലാനി പൈദാഹം ഭ്രാന്തിയും ശരി
ജരശോകം മോഹമേവം ദൈന്യം ദുർഭിക്ഷമെന്നിവ

നിത്യതൃപ്തർ യുവാക്കന്മാർ നിത്യഭോഗർ സുഖാർച്ചിതർ
അരജോവസ്ത്രമാല്യാഢ്യസംസൽസ്സമ്പൂർണ്ണരാണിതിൽ

ഇതിന്നിടയ്ക്കുത്തമരേ! വീണക്കാരൻ മുനീശ്വരൻ
ഇന്ദ്രനെക്കാണുവാൻ ചെന്നു കൌതുഹലമിയന്നവൻ

ആദരിച്ചാമാമുനിയോടിന്ദ്രൻ ചോദിച്ചിതിങ്ങിനെ

ഇന്ദ്രൻ പറഞ്ഞു.

മഹർഷേ സ്വാഗതം നിന്റെ ലോകവൃത്താന്ത ചിത്തമൻ

എന്നാൽച്ചോദിയ്ക്കുവേൻ ബ്രഹ്മൻ! ഞാനിയാം നിന്നൊടൊന്നു ഞാൻ

എവൻ വിടാ സത്യധർമ്മങ്ങൾ മർത്ത്യൻ
കഷ്ടപ്പെട്ടാപത്തിലാപ്പെട്ടപോതും
എവന്റെയാണനഘം സൽഗുണൌഘം
കേട്ടാനന്ദിയ്ക്കുന്നു സത്തുക്കൾ ഹർഷാൽ.

നാരദൻ പറഞ്ഞു.

നിത്യംശുചിത്വംക്ഷമയാനൃശംസ്യം
സത്യംദാനംധൃതിയെന്നല്ലകൃജ്ഞത്വം
ഒന്നിച്ചിതൊക്കില്ലതുലപ്രഭാവൻ
ത്രൈശങ്കവൻ ഭൂമിമഹേന്ദ്രനെന്ന്യെ.

പാരിലുണ്ടേതൊരുപുമാനമർത്ത്യൻ മർത്ത്യനെങ്കിലും
ഹരിശ്ചന്ദ്രൻസത്യധർമ്മനിഷ്ഠനെന്നറിയാത്തവൻ

മുപ്പാർക്കുറാണ്ടിതാക്കുള്ള ദിവ്യശ്ലാഘ്യഗുണങ്ങളാൽ
ഇന്ദ്ര!നിന്ദിയ്ക്കപോന്നാതുണ്ടാമട്ടാംപുരുഷേന്ദ്രനേ

അവൻെറവീര്യസൌന്ദര്യമാധുര്യാദൈതവൈഭവം
രൂപംയശസ്സുംതേജസ്സും കണക്കാക്കവതാരുവാൻ.

സുരാൻ പറഞ്ഞു.

നാരദൻദേവസഭയിൽ പറഞ്ഞമൊഴികേട്ടടൻ
ഹർഷിച്ചുകുളുർമെയ്ക്കൊണ്ടു കേൾപ്പാൻ കൌതുകമാർന്നഹോ

ഹരിശ്ചന്ദ്രനെനന്ദിച്ചു കൊണ്ടാടി ദേവസന്തതി
അപ്പോഴെത്തീദേവരാജ ദർശനത്തിന്നുമുററുമേ

മുനീന്ദ്രന്മാർമഹാപ്രാജ്ഞർ തപസ്സാൽപാപമററവർ
യോഗവാന്മാർമഹാത്മാക്കളഗ്നിപ്രഭയോണ്ടവർ

വസിഷ്ഠൻതാൻവാമദേവൻ ഗൌതമൻതാൻ പ്രഭാകരൻ
കാത്ത്യായനൻവിരൂപാക്ഷൻ കൌശികൻരോമശർഷിയും

മററുമേപലവിപ്രന്മാർ മുനിമാർ ബ്രഹ്മവാദികൾ
മുറയ്ക്കുമന്നോരവരെപ്പൂജിച്ചിട്ടുപുരന്ദരൻ

സദസ്സിലവരൊക്കെയു മാസനങ്ങളിൽവാണുമേൽ
ഇന്ദ്രാജ്ഞയാൽസ്സദസ്യന്മാരെല്ലാം മിണ്ടാതിരുന്നതേ

ജനംനിശ്ശബ്ദമായ്നില്ക്കേ ഹരിശ്ചന്ദ്രൻെറവൈഭവം
അറിഞ്ഞിരിയ്ക്കിലുംസ്വാമി വന്നോരാമുനിമാരുടെ

അഭിപ്രായമറിഞ്ഞീടാൻ നാരദൻകേട്ടിരിയ്ക്കവേ
ഗൂഢാശയൻക്രമാൽച്ചൊല്ലി വസിഷ്ഠാദിമുനീന്ദ്രരേ

പ്രസംഗത്താൽവളയണി വലങ്കയ്യുകിലുങ്ങവേ
ഒന്നുപൊന്തിച്ചുദേവേന്ദ്രൻ ചൊന്നാൻ കൌതുകിയിങ്ങിനേ

ഇന്ദ്രൻ പറഞ്ഞു.

തപസ്സാലുലകംവെന്നോർ വേദവേദാംഗവേദികൾ
ധൎമ്മാധൎമ്മംതിരിഞ്ഞോർകൾ നിങ്ങളോ നിയതേന്ദ്രിയർ
എന്നാലൊരുവിശേഷംഞാൻ ചോദിപ്പേൻ സംശയത്തൊടും
ചോദ്യത്തിന്നൊത്തീടാംവണ്ണ മുത്തരത്തെയുരയ്ക്കുവിൻ
നന്നായൊന്നുള്ളുകൊണ്ടോൎത്തു തീൎച്ചയാക്കിമുനീന്ദ്രരേ
പ്രാണസംശയമാമ്പോഴും പരമാപത്തിലാകിലും
കഷ്ടാപത്തിൽപ്പെട്ടുകിലും മൎത്ത്യനെന്തെന്നിരിയ്ക്കിലും
സത്യംവിടാത്തോനാൎമന്നിലാക്കെന്നുംധൎമ്മമക്ഷയം
ദാനംക്ഷമാൎജ്ജവംകീൎത്തി ശ്രദ്ധസന്നതിഭക്തിയും
അനൃശംസ്യമുമെന്നൊക്കെയാരിലെന്നുമുറച്ചതാം
ഗുണോൽക്കൎഷങ്കൊണ്ടുലോകമൊട്ടുക്കാർ പാട്ടിലാക്കിയോൻ

സൂതൻ പറഞ്ഞു.

എന്നിന്ദ്രൻചൊന്നവാറാശാപാലരോടൊത്തവിണ്ണവർ
ഇതിന്റെയുത്തരംകേൾപ്പാൻ തേജസ്വിമുനിമാരുടേ
മുഖംനോക്കീടിനാർശ്രദ്ധം കൌതുകംകലരുന്നവർ
തങ്ങളിൽപ്പുരികംകാട്ടിസ്സദസ്സിൽച്ചിലതാപസർ
പതുക്കെച്ചൊന്നിളക്കിക്കൊണ്ടാതിക്കൊണ്ടിതുഭൂസുരർ
വാനോർക്കരചനിദ്ദേഹം സഹസ്രാക്ഷൻപുകഴ്ന്നവൻ
ഇവന്നുത്തരമേകീടാനാരുണ്ടുമതിയായവൻ
കൃതാന്തപാശിവിത്തേശ ബൃഹസ്പതികളിങ്ങനേ
വസിഷ്ഠഗാധേയവാമദേവനാരദരെന്നിയേ
മററുള്ളമുനിമാരങ്ങു ചിന്തിയ്ക്കാതുള്ളിലിങ്ങിനേ
നിൎദ്ദോഷമായ്ച്ചൊൽകിൽനൊമ്മൾക്കിങ്ങുസാധുതകിട്ടിടും
സദോഷമായ്ച്ചൊൽകിൽ നൊമ്മൾക്കതുലാഘവമേകുമേ
നൊമ്മൾക്കെന്നുംമൌനമൊന്നേ ഗൌരവത്തിന്നുലക്ഷണം
മററുപേരുള്ളിലോൎത്തോൎത്തുശ്രദ്ധംചൊല്ലി മഹൎഷികൾ
അറിഞ്ഞിരിയ്ക്കിലും നൊമ്മൾ പറഞ്ഞീടരുതുത്തരം
നൊമ്മേക്കാളും മേലെയുള്ളോർ വസിഷ്ഠാദികൾ ചൊല്ലുമേ
ചിലർമിണ്ടാതിരിപ്പായീ ചിന്തയിൽപ്പെട്ടുമററുപേർ

ഈവണ്ണമിന്ദ്രസഭയിൽ വെച്ചൊരുത്തരമോതുവാൻ
അരുതംപോരാതിരിയ്ക്കുമ്പോൾ പ്പരാവരവിചക്ഷണൻ
വസിഷ്ഠൻപറവാനായിത്തുടങ്ങി ധർമ്മവിത്തമൻ

സ്കാന്ദപുരാണം, ഹരിശ്ചന്ദ്രോപാഖ്യാനം

ഇന്ദ്രസഭയിൽ പ്രശ്നം പത്തൊമ്പതാമദ്ധ്യായം സമാപ്തം.

---

## ൨൦-ാം അദ്ധ്യായം.

സൂതൻപറഞ്ഞു.

വാനോർകളുംമുനികളുമെല്ലാം കേൾക്കെ മഹാമതി
ദേവേന്ദ്രനോടുനേരിട്ടു വസിഷ്ഠൻ ചൊല്ലിയിങ്ങിനെ

വസിഷ്ഠൻ പറഞ്ഞു.

ഭവാനീമൂന്നുലകിനുമീശനല്ലേവിചക്ഷണൻ
ചരാചരജഗദ്വൃത്തമങ്ങ റിഞ്ഞെന്നിരിക്കിലും

നൊമ്മെമെച്ചപ്പെടുത്താൻ നീ ചോദിയ്ക്കുന്നിതു വാസവ
അഗസ്ത്യൻ നാരദൻ വ്യാഘ്നിവർ ജ്ഞാനവിത്തമർ

നിൻചോദ്യോത്തരമോതീടും നാമാരിങ്ങുടനോതുവാൻ
എങ്കിലുംനിജബുദ്ധിയ്ക്കു ചൊല്ലുവാൻ കഴിയുംപടി

ചൊല്ലുവേൻതാപസന്മാർകളെല്ലാരുംസമ്മതിയ്ക്കണം
ആദിത്യവംശപ്രഭവൻ ത്രിശങ്കുവുടെ യാത്മജൻ

അയോദ്ധ്യാധീശ്വരൻ ശ്രീമാൻ ഹരിശ്ചന്ദ്രൻ പ്രതാപവാൻ
യശസ്സുവിക്രമംധൈര്യം സൌന്ദര്യം ശ്രീ പ്രഭാവവും

സത്തർപാടും ഗുണംമുററുമോത്താൽനിൻ തുല്യനാംനൃപൻ
സത്യത്തിൽനിന്നിലുംമേലേ വിശേഷിച്ചുജഗത്തിനും

അവൻപ്രാണൻകളഞ്ഞേക്കാം വിടാസത്യമൊരിയ്ക്കലും
ദേവദാനവയക്ഷാഹിഗന്ധർവ്വനികരത്തിലും

അവനുകിടയായ് പ്പാരിലാരുമിന്നില്ല വാസവ!
മന്നിലുണ്ടോമാനുഷരിലവനുകിടയാംനൃപൻ

വിണ്ണാകാശം ഭൂമികളിൽജ്ജനംപാടുന്നു തൽഗ്ഗുണം
സത്യസന്ധൻ വിളങ്ങുന്നു ധർമ്മിഷ്ഠനിവനീയൊരാൾ.

സൂതൻ പറഞ്ഞു.

നന്നുനന്നെന്നീമൊഴിയെ യാദരിച്ചു സുരാദികൾ
ഋഷിമാരും മഹാത്മാക്കൾ പൊരുത്തില്ലതിലങ്ങൊരാൾ
തട്ടത്താ ബ്രഹ്മസുതനെ രോഷരൂഷിതലോചനൻ
ഉപാലംഭത്തോടീവണ്ണം പറഞ്ഞു ഗാഥിനന്ദനൻ

വിശ്വാമിത്രൻ പറഞ്ഞു.

ഇതൊക്കെ നന്നായറിയാമിനിയ്ക്കും ദേവനായക!
മുപ്പാരിലുള്ള ചരിതംചിരംചെയ്ത തപോബലാൽ
അനേകകോടിവഷങ്ങൾ ചെയ്തിട്ടു പരമംതപം
ജിതേന്ദ്രിയർ ജിതക്രോധർ യോഗമാണ്ടമുനീന്ദ്രരും
മതിയാവില്ലെന്നുകൊണ്ടും മനസ്സിങ്കലിരുത്തുവാൻ
സത്യമെന്നതുദുർജ്ഞേയം ദുർവ്വിഭാവ്യം സുരക്ഷമേ
അതെങ്ങിനെ മനുഷ്യങ്കൽ രാജസ്സേറുന്ന ഭൂപനിൽ
വിഷയാസക്തമതിയിൽ സ്സാമ്രാജ്യമദദൃപ്തനിൽ
ആരോപിക്കുന്നുമുനിയിങ്ങിതിൽ വിശ്വാസമില്ലമേ

വസിഷ്ഠൻ പറഞ്ഞു.

ഏറുന്നതാണഹേബ്രഹ്മൻ! ഭവാൻചൊല്ലിയൊരീമൊഴി
മർത്ത്യാമർത്ത്യന്മാരിൽമുററും സത്യമെന്നതു ദുർല്ലഭം
വമ്പൻ ഹരിശ്ചന്ദ്രനിലോ സ്ഥിരമെന്നും ധരിയ്ക്കനീ

വിശ്വാമിത്രൻ പറഞ്ഞു.

നന്നായ്‌വിചാരിച്ചോതേണം തപസ്സാൽ ജ്ഞാനദൃഷ്ടിയാൽ
ഗൃഹസ്ഥനകൃതാത്മാവാംനിൻപ്രജ്ഞശ്രുചിയായ്‌വരാ
അഭിമാനംകലത്തങ്ങുചൊല്ലുന്നു ബ്രഹ്മനന്ദന!
ഇതുദേവേന്ദ്രന്റെസഭ കോസലേന്ദ്രന്റെയല്ലെടോ
ഇഷ്ടംനോക്കിക്കഥിക്കൊല്ലാ ഹേബ്രാഹ്മണ! ഭവാനിനി
പ്രാകൃതൻമൂഢനജിതേന്ദ്രിയധീയായമന്നനേ
ചലസൌഭാഗ്യനെവാഴ്ത്തിച്ചൊല്ലും നിന്മൊഴിപാഴിലാം
വിശേഷാൽദേവരാജാവു മാശേശരുമിരിയ്ക്കവേ
യഥേഷ്ടംമെച്ചമാകുന്നു ഭയംവിട്ടൊരുഭൂപനേ

സത്യമെങ്ങുഹരിശ്ചന്ദ്രനെങ്ങുനിന്മൊഴിപാഴിലാം
ഈ മുനീന്ദ്രരിൽനീമേലെയാണെന്നോ കത്ഥനത്തിനാൽ

വസിഷ്ഠൻ പറഞ്ഞു.

തീയുഷ്ണംചന്ദ്രനാശ്ശീതം ഹിമവാനചലമഞ്ഞുമേ
വിട്ടേയ്ക്കാമനൃതംചൊല്ലാ ഹരിശ്ചന്ദ്രനൊരിയ്ക്കലും ൧൯
ശോഷിയ്ക്കാമാഴിവിണ്ണേയ്ക്കാം ഭൂമിയിൽസൂര്യദേവനും
ഭൂമിപൊട്ടിപ്പിളന്നേയ്ക്കാം ഏറുമാഴിമരായിയും
ഹരിശ്ചന്ദ്രനൃപൻസത്യം വിട്ടൊഴിയ്ക്കില്ലൊരിയ്ക്കലും
ഞാനിപ്പറഞ്ഞമൊഴിയിൽ ഗുണദോഷങ്ങൾനന്മൊടായ്
ചൊൽവിൻമുനികളെല്ലാരുമുർവ്വീകാനൊത്തൊരുമ്പരും
ഈസ്സദസ്സിൽപ്രശംസിയ്ക്കാതാരൊരാളെൻറവാക്കിനേ
ക്രൂരൻക്രോധനനാംഗാഥിപുത്രൻനീമാത്രമെന്നിയേ
മാത്സര്യമസഹിഷ്ണുത്വം ദ്വേഷംസർവ്വത്രസാഹസം
ഇതുനാലുംനിത്യമായി നിങ്കൽക്കാണുന്നു താപസ!
കിട്ടാനിനക്കീയധികപ്രസംഗംകൊണ്ടയോഗ്യത ൨൦
മിണ്ടാതിരിയ്ക്കുഗാഥേയ!യീമുനിശ്രേഷ്ഠർപോലെനീ

വിശ്വാമിത്രൻ പറഞ്ഞു.

അർത്ഥങ്ങളിൽത്തൃഷ്ണയേറാമൊത്തവൻ പ്രാജ്ഞനാകിലും
ദോഷവത്താംവസ്തുവിനെഗ്ഗുണവത്തായ് ഗ്രഹിയ്ക്കുമേ
കാണനിൽക്കമലാക്ഷത്വം സുന്ദരത്വംകുരൂപിയിൽ
വിചക്ഷണത്വമജ്ഞങ്കൽ ധാർമ്മികത്വമധർമ്മിയിൽ
ധനലുബ്ധൻധനംനേടിച്ചൊല്ലിക്കൂട്ടിപ്പെടുത്തുമേ
വേശ്യമട്ടുംവന്ദിമട്ടുംവാഴ്ത്തു മസ്തുത്യനേനരൻ
ഗുണദോഷംനോക്കിടാതെ വല്ലതുംതെല്ലുകിട്ടിയാൽ
മററുള്ളർത്ഥികളേക്കാളും തന്നിയ്ക്കാട്ടധികംധനം
തന്നാൽധനാധീശനെന്നും മേലെയൊന്നുപുകഴ്ത്തിടും ൨൧
ചെയ്യുംചെയ്യരുതാത്തൊന്നും ചൊല്ലുംചൊല്ലരുതാത്തതും
തിന്നുംതിന്നരുതാത്തൊന്നും ധനലോലുപനാംദ്വിജൻ
അപ്പംരസംപായസവും ഭക്ഷ്യവുംകിട്ടിടുന്നെടം
പടിയ്ക്കൽപ്പോയ്വിദ്യകാട്ടും ജിഹ്വാചാപലനാം ബുധൻ

ലോകമാന്യതനിന്ദിച്ച വിദ്വാനാം ധനലോലുപൻ
ഹരിയെപ്പോലെസേവിയ്ക്കും ധനംനൽകുന്നൊരുത്തനേ.

വിപ്രർഷേ! നീപരംവാച്യാവാച്യാലോചനയെന്നിയേ
ഹരിശ്ചന്ദ്രനെവാഴ്ത്തുന്നു ധനത്തിൽതൃഷ്ണയാർന്നവൻ

നിരാഹാരർ നിരുച്ഛ്വാസർ തപംചെയ്യുംജിതേന്ദ്രിയർ
യോഗീന്ദ്രർപോലുമേറ്റത്തിൽ സ്സത്യംനിർത്താൻകഴിഞ്ഞുമേ

കൊങ്കക്കുടമെഴുംസുന്ദരാംഗിനാരീജനങ്ങളെ
പുണർന്നന്നമെത്തകേറി രമിയ്ക്കുന്നോൻ സദാശുചി

ചിരംഗ്രാമ്യംവൈഷയിക സുഖമാണ്ടോരുമന്നവൻ
ചൂതാടുന്നോൻകൾകുടിപ്പോൻ സത്യമെങ്ങിനെചൊല്ലിടും

മൃഷ്ടാന്നമുണ്ടമാത്യന്മാരൊത്തത്യാശക്തമാണവൻ
ദിവ്യാംഗരാഗഭൂഷാഢ്യൻ നിത്യംമർത്ത്യർഭജിപ്പവൻ

ഹാസ്യചിത്രകഥാലാപനാദ്യഗീതാദിതല്പരൻ
ചിലക്കാറ്റാദമന്യക്കു ഹിംസാനിന്ദകൾചെയ്യവൻ

അസ്ഥിരക്രോധഹർഷൻതാൻ ചപലൻവേട്ടയാടുവോൻ
ശസ്ത്രഭൃത്തെപ്പൊഴുംവൈരിയുള്ളോൻ പോരാളികൊല്ലുവോൻ

മന്നിൽക്ഷത്രിയനൊട്ടുക്കിമ്മട്ടല്ലോഗർവ്വിയന്നവൻ
അവൻ താപസ! സത്യത്തിൻ മാഹാത്മ്യംകാണ്മതെങ്ങിനേ

ഇക്ഷ്വാകുതൊട്ടുസാകേതമന്നവന്മാർക്കശേഷവും
നീതന്നെയാണൊരോതിയ്ക്കുന്നതാണേവംചുലമ്പുവാൻ

ഓതിയ്ക്കാനായ്സ്സ്വവംശമന്നോരെപ്പാട്ടിൽവെച്ചതിൽ
നേടീട്ടുണ്ടുഹിമാദ്രിയ്ക്കു തുല്യമാംധനമിപ്പൊൾനീ

വിശേഷിച്ചുംഹരിശ്ചന്ദ്രൻ നിനക്കേകീട്ടുമേധനം
അവനേപ്പക്ഷപാതാൽനീ മേലെയാക്കാൻനിനയ്ക്കയോ

ഉപാദ്ധ്യായൻവേളികളിൽനീ യജ്ഞമഖങ്ങളിൽ
ശ്രാദ്ധങ്ങളുണ്മാൻനീതന്നെ ചൊല്ലില്ലെന്നൊന്നുപസ്ഥവം

ഉച്ചാസനംവാണുനിത്യമുല്ലസിപ്പിച്ചുമന്നനേ
പാഴിൽസ്തുതിച്ചുസഭയിൽ വാഴ്ത്തുന്നുനീമഹീസുര!

ഏവംദുരഭിമാനൻനീയിങ്ങുദേവസദസ്സിലും
മന്നോർപുല്ലെന്നാക്കിവെച്ച ഞാൻ കേൾക്കുമ്പോതുമർത്ത്യനേ

ഇന്ദുമുന്നിൽപ്രാകൃതനെ സ്തുതിപ്പാൻമുതിരുന്നിതോ
ഹേവിപ്ര! നീ മന്നവനെ സ്തുതിച്ചീടരുതിന്നിമേൽ
അടങ്ങുപാഴ്കാണേമാനേ! കോപമുണ്ടായിട്ടുന്നമേ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വസിഷ്ഠവിശ്വാമിത്രവിവാദം ഇരുപത്തേഴാമദ്ധ്യായം സമാപ്തം.

---

## ൨൮-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ഈവണ്ണംകൌശികൻചൊല്ലി ച്ചൊടിപ്പിച്ചോരുമാമുനി
പമ്മാത്മമൊക്കന്നമൊഴിയുക്തിയാമ്മട്ടുചൊല്ലിനാൻ

വസിഷ്ഠൻ പറഞ്ഞു.

ഒരുനിസ്സാരനേപ്പോലെ ദേവഷിസഭയിൽബ് ഭവാൻ
മുനിയായിട്ടെന്നൊടെന്തേ രൂക്ഷംചൊല്ലുന്നുകൌശിക!
അറിവേൻനിൻതപോവീര്യം വൻതേജസ്സും മഹത്വവും
ഞാൻക്ഷമിച്ചാലെന്നൊടെന്തു ദുർവ്വാക്കോതുകയില്ലനീ
കണ്ടുക്ഷത്രിയജന്മാവാംനിൻ സ്വാഭാവികബുദ്ധിയേ
സാധുഗർഹിതമീവാക്യം പൊറുത്തീടുന്നതല്ല ഞാൻ
യഥേഷ്ടംചൊൽകാഗാധേയ! നിന്നോടല്ലോതീട്ടുന്നുഞാൻ
ദേവഷിസുരരെല്ലാരും പുണ്യബ്രഹ്മഷിമാർകളും
വ്യഗ്രംകേൾപ്പിൻശക്രനോടൊത്തെൻറ സത്യപ്രതിജ്ഞയേ.
ഭൂതംഭവ്യംഭവിഷ്യത്തുമറിവോൻഞാൻ തപോബലാൽ
ഇനിക്കാരുടെപാദാബ്ജ കഥാമൃതൊരുജീവനം
എന്നുമിന്നാദ്ദേവനെന്നിൽ പ്രസാദിയ്ക്കുമഹേശ്വരൻ
ജാഗ്രൽസ്വപ്നസുഷുപ്ത്യാദി സർവ്വാവസ്ഥയിലുംക്ഷണം
ഒളിവായ് വെളിവായിട്ടും ഹരിശ്ചന്ദ്രൻപ്രതാപവാൻ
അനൃതംചെല്ലുകില്ലെന്നും വിടില്ലാധർമ്മകക്ഷയം
ബ്രഹ്മഘ്നൻനാസ്തികൻധൂർത്തൻ സാധ്വാചാരംവെടിഞ്ഞവൻ
പരാപവാദംചൊല്ലുന്നോൻ പിശുനൻവേദഭേദകൻ
സർവ്വഹിംസാകരൻദുഷ്ടഭോജികൾകൂടിയൻശഠൻ
അസത്യവാദിയെപ്പോഴും ചതിയൻപരവഞ്ചകൻ




മദ്യപൻഗണികാസക്തൻ നിർഘൃണൻദുഷ്ടചാരിയും
ഏതേതുഗതിയെത്തുന്നി തിനിയില്ലാഗ്ഗതിയാംധ്രുവം
യശസ്സേറുംഹരിശ്ചന്ദ്ര നൃപൻ ഭോഷ്ക്കോന്നുരയ്ക്കുകിൽ

ഉച്ചയ്ക്കുവന്നതിഥിയെ ച്ചോറേകാതെയിരക്കലും
ശകാരിച്ചുപുറത്താക്കും ഗൃഹസ്ഥൻദുഷ്ടനേവനോ

അവന്നെന്തോഘോരപാപ മാപ്പാപത്തിനെമേല്ക്കുവേൻ
യശസ്സേറുംഹരിശ്ചന്ദ്ര നൃപൻ ഭോഷ്ക്കോന്നുരയ്ക്കുകിൽ

പ്രാതസ്നാനവിഹീനനും ത്രിസന്ധ്യാനച്ചകനുമേ
ഗായത്രിചൊല്ലാത്തവനും പരദാരരതനുമേ ൯

നിരഗ്നിയ്ക്കുസ്തധമ്മനുദരദാനഗനിദനുമേ
സാധുനിന്ദകനെന്നെന്നും ദംഭാചാരിയ്ക്കുദുഷ്ടനും

കൃതഘ്നനുംപാപമെന്തെന്തെല്ലാമേററുകൊള്ളുവൻ
യശസ്സേറുംഹരിശ്ചന്ദ്ര നൃപൻ ഭോഷ്ക്കോന്നുരയ്ക്കുകിൽ

ഉദ്യാനക്കാടറുപ്പോനും മരംവെട്ടുന്നവനുമേ
ദാഹിച്ചവന്നുവേനൽക്ക വെള്ളംനൽകാത്തവനുമേ

സാദ്ധ്വിയാകുമൃതുസ്നാന സ്വഭാര്യാസംഗമെന്നിയേ
ഗണികാസക്തനുംപിന്നെ ശ്രീവസ്മൃതിവിഹീനനും

വെള്ളംനിറഞ്ഞുള്ളകുളം മണ്ണാൽത്തൂക്കുന്നവനുമേ
അച്ഛനമ്മകളെപ്പൂജിയ്ക്കാത്തോനും ഗുരുപോഷണം ൧൦

ചെയ്യാതെനിന്ദിപ്പവനും ദൈവസേവാവിഹീനനും
ഇവക്കെന്തോമഹാപാപ മേല്ലേറാപ്പാപപുംഗവം

യശസ്വിയാം ഹരിശ്ചന്ദ്ര നൃപൻ ഭോഷ്ക്കോന്നുരയ്ക്കുകിൽ
പ്രതിജ്ഞാഹമണാധിക്കാരം ചെയ്യുന്നദിപ്പവനുമേ

അവരിൽദ്രോഷദക്കിന്നും ത്രക്ഷംചൊൽവോനുമെപ്പൊഴും
ഏന്തുണ്ടോപാപമപ്പാപമേററുകൊള്ളുന്നതുണ്ടുതൊൻ

യശസ്സേറുംഹരിശ്ചന്ദ്രനൃപൻ ഭോഷ്ക്കോന്നുരയ്ക്കുകിൽ
സ്വാദുള്ളന്നംസ്വാദുഭക്ഷ്യം സ്വാദുമാംസഫലങ്ങളും

ബന്ധുമിത്രാശ്രിതന്മാക്ക പങ്കിട്ടേകാതെകണ്ടുമേ
അവർകാണ്കെത്തന്നെനിത്യം ഭുജിപ്പോൻദുഷ്ടനേവനോ ൧൧

ശത്രുക്കളേവിശ്വസിപ്പോൻ മിത്രദ്വേഷി കുസംഗതൻ
പരക്ഷേത്രംഹരിയ്ക്കുന്നോൻ കള്ളസ്സാക്ഷിദ്വിജാഹിതൻ

രസിപ്പോൻദുഷ്ടകഥയിൽ സൽക്കഥാവിരസൻ നരൻ
പഞ്ചാക്ഷരംജപിയ്ക്കാത്തോൻ ഭസ്മക്കുറിയിടാത്തവൻ
സദാചിത്ര്യയെത്ത്യജിച്ചിട്ടു ദുർവ്വിദ്യാഭ്യാസതല്പരൻ
അവനെന്തോരഘോരപാപം ഞാനപ്പാപത്തെയേല്ക്കുവേൻ
യശസ്സേറുംഹരിശ്ചന്ദ്രനൃപൻ ഭോഷ്കോന്നുരയ്ക്കുകിൽ
ദരിദ്രരായിട്ടുംവിദ്വാൽസ്സൂഹൽസ്സാധുജനങ്ങളേ
നോക്കാതെധനദ്രവ്യക്ക് സദസ്സിൽപൂജചെയ്യുവൻ
യതിയ്ക്കുംബ്രഹ്മചാരിയ്ക്കും ഭിക്ഷനൽകാതെയുച്ചയിൽ
ശിവപൂജകഴിയ്ക്കാതെയു ണ്ണോനതിഥിയെന്നിയേ
നീചസേവി ദുരാചാരൻ പങ്ക്തിഭേദകനേവനോ
കൃതഘ്നൻ ശസ്ത്രോപജീവി ദുഷ്ടാന്നാശനതല്പരൻ
ദീർഘവൈരൻരുക്ഷവാദി മാതാപിതൃവിനിന്ദകൻ
പരാപവാദിദുർവ്വാദി സന്ധ്യനേരംകിടപ്പവൻ
ശ്രുതമററോൻ കാമചാരി സൂചകൻ വൃഷലീപതി
സ്വഭാര്യയെക്കലഹയെന്നറിഞ്ഞും സ്വഗൃഹാൽപ്പുരം
തള്ളാതൊത്തുരമിയ്ക്കുന്നോൻ പരസ്ത്രീസംഗി പാതകി
സ്തവം കീർത്തനവും പൂജചെയ്കിലും പ്രണമിയ്ക്കലും
സ്മരിയ്ക്കലും ശങ്കരനിൽ ചെയ്യാത്തോൻ മൂഢനായവൻ
മുഹൂർത്തംക്ഷണമെന്നാലും വിഷയാസക്തനേവനോ
അമരഷ്യന്നെന്തുപാപം ഞാനപ്പാപത്തെയേല്ക്കുവേൻ
ത്രിശങ്കുജൻ സത്യസന്ധനവൻ ഭോഷ്കോന്നുരയ്ക്കുകിൽ
എന്തിന്നധിക മോതുന്നു ശിതാഗ്രക്ഷുരസന്നിഭം
കേൾപ്പിനിന്നെൻറശപഥം വാനോരൊത്തുമുനീന്ദ്രരേ
യശസ്സേറും ഹരിശ്ചന്ദ്രനൃപൻ സത്യംത്യജിയ്ക്കുകിൽ
കുടുമ്മയും പൂണുനൂലു മുപേക്ഷിച്ചിട്ടു നഗ്നനായ്
നിസ്വാദ്ധ്യായാഗ്നിഹോത്രൻ ഞാൻ കർമ്മംവിട്ടന്ത്യജോപമം
കള്ളുകുടംതലയ്ക്കേന്തിതെക്കോട്ടയ്ക്കുതിരിഞ്ഞുടൻ
നടക്കുവേൻ സംശയംവിട്ടിതെൻകൊടിയസത്യമാം.

സൂതൻപറഞ്ഞു.

എന്നുസത്യം മഹാത്മാവാം വസിഷ്ഠമുനിചെയ്യവേ
സുരർഷികൾക്കെവശ്ശിച്ചു ഹാഹാകാരം സസാദ്ധ്വസം

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വസിഷ്ഠശപഥം ഇരുപത്തൊന്നാമദ്ധ്യായം സമാപ്തം.

# ൨൨-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

മഹാത്മാവാം വസിഷ്ഠന്റെയമ്മട്ടുഗ്രപ്രതിജ്ഞയേ
കേട്ടാശ്ചര്യപ്പെട്ടുകൊണ്ടു വേറേ സിദ്ധമഹർഷികൾ
പ്രത്യേകം സംഭ്രമംപൂണ്ടു ചിന്തിച്ചിതുമനസ്സിനാൽ

സദസ്യന്മാർ പറഞ്ഞു.

വിശ്വാമിത്രവസിഷ്ഠർക്കീ പ്രസംഗംകൊണ്ടിടിച്ചിലായ്
വസിഷ്ഠനോസത്യവാദി സ്വഭാവാൽക്ഷമയുള്ളവൻ
ക്രൂരനാകും ഗാധിപുത്രമുനി രൂക്ഷോക്തിചൊൽകയാൽ
ഘോരമാകുന്നശപഥം കഴിച്ചാനീപ്രകാരമേ
അകാരണം ബ്രഹ്മജ്ഞനോടെന്തദ്വേഷിപ്പതീദ്വിജൻ
ഹരിശ്ചന്ദ്രനൃപൻ സത്യമുപേക്ഷിയ്ക്കില്ലൊരിയ്ക്കലും
ഇതു ഞങ്ങൾക്കറിയാം ഗാധിപുത്രമുനിയ്ക്കുമേ
വസിഷ്ഠനെയ്പ്പണ്ടുമുതൽ മത്സരിക്കുന്നു കൌശികൻ
അതേവസിഷ്ഠോക്തിയിവനാക്ഷേപിപ്പൂ പദംപ്രതി

സൂതൻ പറഞ്ഞു.

എന്നേവരുംചൊല്ലിടുമ്പോൾമഹേന്ദ്രൻവിറയാണ്ടവൻ
വസിഷ്ഠനേത്തടുത്തിട്ടുവിശ്വാമിത്രനോടോതിനാൻ

ഇന്ദ്രൻ പറഞ്ഞു.

അറിയാതെ ഹരിശ്ചന്ദ്രശീല മീമുനികൌശിക!
ഇപ്പടിയ്ക്കുള്ളശപഥംചെയ്യില്ലാ ബ്രഹ്മനന്ദനൻ
എന്തിന്നാക്ഷേപിച്ചിട്ടന്തു ബ്രഹ്മജ്ഞന്റെ വചസ്സിനേ
ഹതാർത്ഥ!ധർമ്മാർത്ഥമൊത്തു പത്ഥ്യമാംവാക്കുരയ്ക്കിലും
നിന്ദിയ്ക്കരുതുവിപ്രർഷേ!നിയ്യിപ്രാജ്ഞതമുനീന്ദ്രനേ
അഭിജ്ഞൻനിൻഗുരുവിനേപ്പോലെപൂജിയ്ക്കുകെപ്പൊഴും
ഇവൻ പ്രസാദിച്ചല്ലോ നീ മുന്നം ബ്രാഹ്മണ്യമേററതും
പരുഷംചൊല്ലിടൊല്ലാ നീ സത്സമ്മതമഹർഷിയിൽ
പെട്ടെന്നുശത്രുമട്ടല്ലോ രൂക്ഷംചൊൽവൂവസിഷ്ഠനിൽ
സാമന്തദ്വേഷിയാംക്ഷത്രം ദ്വിജർതമ്മിൽപ്പിണങ്ങുമോ
മുഷിച്ചിലരുതങ്ങയ്ക്കു ഞാൻന്യായം ചൊല്ലിമാമുനേ!

വിശ്വാമിത്രൻ പറഞ്ഞു.

നീ പക്ഷപാതമായ്ച്ചൊല്ലീ ഞാൻ ക്ഷമിയ്ക്കുന്നതെങ്ങിനേ
ക്ഷത്രിയശ്ലാഘിയായ്പ്പൌരോഹിത്യവുംചൂണ്ടിരിപ്പവൻ

വസിഷ്ഠൻ ചൊന്നതേപത്ഥ്യമങ്ങയ്ക്കെൻവാക്കപത്ഥ്യമാം
ഇവന്നിനിയ്ക്കീബ്രാഹ്മണ്യം തരുവാൻശക്തിയെന്തുവാൻ

കടുന്തപസ്സുപതിനായിരത്താണ്ടുകഴിച്ചു ഞാൻ
ബ്രാഹ്മണ്യംനേടിനേൻ ബ്രഹ്മപ്രസാദംകൊണ്ടുമങ്ങിനേ

ക്ഷമിപ്പോനീവിപ്രനെന്നായ് പ്രശംസിയ്ക്കുന്നു നിങ്ങളും
മറിച്ചല്ലാഞാൻചൊടിയ്ക്കയശക്തതയാൽ ക്ഷമിയ്ക്കയാം

അക്കള്ളമുതൽതിന്നന്തുദ്രോഹിയ്ക്കൊല്ലവരേദപിജൻ
ഏറെധനംകോസലേന്ദ്രത്രിശങ്കുവൊടുവാങ്ങിയോൻ

ഇവൻഭവാന്മാർക്ഷമിയായ്ക്കാരണന്മാർദ്രോഹിച്ചതില്ലയോ
ചണ്ഡാലനാകനീയെന്നിക്കൃതഘ്നന്മാരിലുത്തമൻ

ത്രിശങ്കുവെശ്ശപിച്ചല്ലോനിവ്യാജംപുത്രരൊത്തവൻ
ത്രിശങ്കുവിനെറാജർഷിയാകുംകാലംതപോബലാൽ

ദയാലുവായ ഞാൻനിങ്ങൾകാണ്കെസ്വർഗ്ഗംകയററിനേൻ
അദൃഷ്യനാമെന്നെയന്നുദൂഷണംചെയ്കശപ്തിനാൽ

മഹോദയാഖ്യർമൂഢവിപ്രൻെറ സുതർ നൂറുപേർ
ബ്രാഹ്മണ്യംകെട്ടെൻെറശാപാലവർ ദസ്യുക്കളായിനാർ

അന്നെൻെറനേർക്കേറ്റുചെയ്തു ഗതചേതനനാമിവൻ
എൻപ്രഭാവകലൈകാംശത്തിനൊക്കില്ലീമഹീസുരൻ

എൻെറയും ശപഥംനിങ്ങൾ കേൾക്കവിൻ മുനിമുഖ്യരേ
ത്രിശങ്കുപുത്രനേബ്ഭോഷ്കുചൊൽവോനാക്കാൻശ്രമിയ്ക്കുവേൻ

ഞാൻപലേപടിപീഡിപ്പിച്ചേറ്റംദുർഗ്ഗതിചേർക്കിലും
ഹരിശ്ചന്ദ്രനൃപൻചെറ്റും ഭോഷ്കുരയ്ക്കാതിരിയ്ക്കിലോ

പതിനെണ്ണായിരത്താണ്ടു തപംചെയ്തേറെറാരാപ്ഫലം
ഞാനാരാജാവിനായിട്ടുകൊടുത്തിടുമുനീന്ദ്രരേ

ആഴിചൂഴുമൊരീയൂഴി ചന്ദ്രൻസൂര്യനുമുള്ള നാൾ
മഹേന്ദ്രാർദ്ധാസനത്തിങ്കലവൻ സ്വർഗ്ഗത്തിൽവാണിടും
ആവുംമട്ടുദ്യമിപ്പേൻഞാൻ ചൊന്നേൻ മൂന്നരുതീർച്ചയാം

സൂതൻ പറഞ്ഞു.

കൌശികൻശപഥംചെയ്യെ മുനിമാരുമമർത്ത്യരും
അട്ടെയെന്നായ് ക്രുദ്ധവിശ്വാമിത്രനേച്ചെയ്തുസാന്ത്വനം
ചിലരായവനോടൊത്തൂഴീ ചിലർമിണ്ടാതിരുന്നതേ
പിന്നെസ്സദസ്സിൽധർമ്മാത്മാ ചോതിനാനക്കനന്ദനൻ

ധർമ്മരാജാവു പറഞ്ഞു.

രാജാവിനെക്കുറിച്ചുണ്ടു ചെയ്തസത്യംശുഭാശയ!
നിൻകഠോരതപസ്സിന്നുതക്കതാകുന്നുകൌശിക!
വസിഷ്ഠനോടമർഷിച്ചു ഭവാനിങ്ങുരചെയ്തതോ
ചേർന്നതല്ലെന്നെൻറപക്ഷംസ്വന്തംബുദ്ധിയിലോർക്കനീ
അശക്തിയാൽ ക്ഷമിപ്പോനെന്നോതീലേ മുനിപുംഗവ!
അതുതെററീ മുനിശ്രേഷ്ഠ! ക്ഷമമർത്ത്യക്കുന്നമയാം
മഹത്വംപരമാനന്ദംബുധസംസത്തിലോക്കുകിൽ
ക്ഷമയാൽത്താൻമഹാന്മാക്കു സിദ്ധിപ്പൂ സർവ്വകാര്യവും

കൌശികൻ പറഞ്ഞു.

ക്ഷമിയ്ക്കണംസാധുവിങ്കൽക്കാല!ചൊല്ലല്ലസാധുവിൽ
ശിവഭക്തൻസാധുമുനി മാർക്കണ്ഡേയനിൽമുന്നമേ
വേണ്ടുംക്ഷമവെടിഞ്ഞുംനീവധിച്ചൂമുനിയേബ്ബലാൽ
പിനാകിയാംദേവദേവൻ നിന്നെശ്ശിക്ഷിച്ചിതക്ഷണം
ഇന്നെന്നെബ്ബ്രഹ്മപുത്രാഖ്യംനീസാന്ത്വനംചെയ്തുകൊൾകയോ

വസിഷ്ഠൻ പറഞ്ഞു.

എന്നെപ്പററിദ്ദുഷ്പ്രലാപം വീണ്ടുംചൊല്ലുന്നതുണ്ടിവൻ
നിങ്ങളൊക്കെസ്സാക്ഷികളായ് കേട്ടുകൊൾവിൻ സുരർഷികൾ
മുന്നംമന്നവനാംനാൾ ഞാനാശ്രമേ സൽക്കരിച്ചവൻ
മക്കളോടൊത്തികൃതഘ്നൻ ഹരിച്ചു കാമധേനുവേ
കൊന്നു ഹരിച്ചാശ്ശബളയിവനുള്ളോരു സേനയേ
കൊല്ലാൻ വന്നോരിവനുടെ മക്കളേ ഭസ്മമാക്കിഞാൻ
അസ്ത്രങ്ങൾ ശിവനോടേററിയനവസ്ഥിതചേതനൻ
എന്നെക്കൊൽവാൻ വിട്ടിതെൻെറ ദണ്ഡതൊക്കെ ഗ്രസിച്ചുതേ
ഇവൻ ബ്രഹ്മാസ്ത്രവും വിട്ടു തേജസ്സാലേഗ്രസിച്ചു ഞാൻ
അന്നേകൌശികനെച്ചുട്ടു പൊടിപ്പാൻ ശക്തനെങ്കിലും

വിചേതന ക്ഷത്രിയനിൽ ക്ഷമിച്ചേൻ കനിവാണ്ടഞാൻ ൨൮

എന്മക്കളെ ശ്ശപിച്ചാൻ നീ ദുരാത്മാംഗാധിപുത്രനേ
സ്വതേജസ്സാലെ ശാസിപ്പാൻ ശക്തിയുണ്ടായിട്ടുമമേ

എല്ലാം ദൈവം ചെയ്തതെന്നു ജിതാത്മാവായ് ക്ഷമിച്ചുഞാൻ
ക്ഷമയൊക്കും പുരുഷനെ മാനിയ്ക്കും ലോകമൊക്കെയും

മാഹാത്മ്യം കിട്ടുവാൻ മൂലം ക്ഷമശ്രേയസ്സിനാസ്പദം
ഇപ്പോഴുമെന്റെ പോരായ്മ പുലമ്പും തോന്നിവാസിയേ

നിങ്ങളൊക്കെ ക്കണ്ടുനില്ക്കെ ശ്ശാസിപ്പാൻ ശക്തനാണുഞാൻ
സഹജക്ഷമവിട്ടേതും ചെയ്യാഞാൻ ഗർഹിതക്രിയ

സൂതൻ പറഞ്ഞു.

വസിഷ്ഠനേവം ചൊന്നപ്പോൾ വിശ്വാമിത്രൻ ചൊടിച്ചവൻ
കൈകൈകൊണ്ടു ഞെരിച്ചിട്ടു പല്ലിറുമ്മിക്കടിച്ചുടൻ ൨൯

പെട്ടെന്നു ദണ്ഡയത്തിക്കൊണ്ടെഴുന്നേൽക്കാൻ തുടങ്ങവേ
തടുത്തുചൊല്ലിനാനങ്ങു ബുദ്ധിമാനാം ബൃഹസ്പതി

ബൃഹസ്പതിപറഞ്ഞു.

ചപലാത്മാക്കൾക്കിവിടെ ക്കടപ്പാനെളുതാവ്വരാ
ഇന്ദ്രിയങ്ങൾ ജയിക്കാഞ്ഞു പാഴിലുള്ളിളകം ഭവാൻ

വെൽവാനരുന്നു ഗാധേയ! മുനിശ്രേഷ്ഠൻ വസിഷ്ഠനേ
ഇന്നിദ്ദേവർഷി സഭയിലൊക്കില്ലാ നിന്റെ സാഹസം

വിശ്വാമിത്രൻ പറഞ്ഞു.

കൊള്ളാം ജിതേന്ദ്രിയത്വം നീ കണ്ടകാഴ്ച ബൃഹസ്പതേ
കാതിയ്യോനായ് ബ്ഭാര്യയോടുമൊത്ത ദുർബ്ബുദ്ധിവിപ്രനിൽ

അറിവേൻഞാൻ ജ്യേഷ്ഠപത്നി സംഗിയാം നിന്റെ ശീലവും
അഹല്യാസംഗ കാലുഷ്യമേറെറാരീ വജ്രിതന്റെയും ൩൦

ജിതേന്ദ്രിയത്വമറിവേൻ രാഗിച്ചീക്ഷിയ്ക്കുകാരണം
ഗൌരികണ്ണൊന്നുചുട്ടോരീ ദ്രവിണാധീശ്വരന്റെയും

രാജർഷി കുശനാഭന്റെ പുത്രിമാരേബ്ബലത്തിനാൽ
കൈവെച്ചവായുവിന്റേയും ഗുരുദാരാഭിമർശനാൽ

കളങ്കി ചന്ദ്രനുടെയുമൊട്ടുക്കറിയു മിങ്ങുഞാൻ
ജിതേന്ദ്രിയത്വം വാനോർക്ക് ഋഷികൾക്കും ബൃഹസ്പതേ

വരുണൻ പറഞ്ഞു.

ഗ്രഹിയ്ക്കേണം പരഗുണം ദോഷം നീക്കി മഹാശയർ
കൃതപ്രജ്ഞൻ ഭവാനെന്തേ ദൂഷിപ്പൂ സുരരേയുമേ.

വിശ്വാമിത്രൻ പറഞ്ഞു.

ഹരിശ്ചന്ദ്രനൃപൻ പോരിൽ തോല്പിച്ചോനാം ജലേശ! നീ
കാണ്മൂതൽ ഗുരുമേലെനീ വിബുധർഷികൾ പോലവേ

കാണ്മിനിപ്പോൾ കൌശികനാമിയെന്നുടെ തപോബലം
സൃഷ്ടിപ്പേൻ സ്വർഗ്ഗവും വേറെവാനോരെ മുനിമാരെയും

മുന്നം ഹനിപ്പേൻ ദണ്ഡംകൊണ്ടീഗ്ഗുർവ്വേറും വസിഷ്ഠനേ

സൂതൻ പറഞ്ഞു.

എന്നുരച്ചിട്ടെഴുന്നേറ്റു ദണ്ഡധാരി ക്രോധമാണ്ടവൻ
ശോഭക്കൂട്ടം ദണ്ഡുമായിട്ടെഴുന്നേറ്റു വസിഷ്ഠനും

പ്രളയാക്കർഹുതാശമട്ടവിശ്വം
മുഴുവൻ ചുട്ടു പൊരിച്ചിടും പ്രകാരം
ധൃതദണ്ഡർ വസിഷ്ഠഗാധിജന്മാ-
രിളകിക്കണ്ടെഴറീ സുരർഷിസംഘം

ഇരുപേരുടെ ഭാസ്സുമേറ്റുമങ്ങി-
ത്തെളിയാതായിതു ദേവലോകമെങ്ങും
കുപിതോപശമം സുരേശ്വരന്നും
യമനും നാരദനും പ്രയാസമായീ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വസിഷ്ഠവിശ്വാമിത്രപ്രകോപം ഇരുപത്തിരണ്ടാമദ്ധ്യായം.
സമാപ്തം.

---

## ൨൩-ാം അദ്ധ്യായം.

ഋഷികൾ പറഞ്ഞു.

അത്താപസശ്രേഷ്ഠരുടെ മാഹാത്മ്യം കേൾക്കകൊണ്ടുതാൻ
ഞങ്ങൾക്കുള്ളം നടുങ്ങുന്നു ലോമഹർഷണനന്ദന!
ഇമ്മട്ടവർ ചൊടിച്ചിട്ടു കലഹിപ്പാൻ തുടങ്ങവേ
എന്തുചെയ്തു മുനികളും ദേവന്മാരും സദസ്യരും?

സൂതൻ പറഞ്ഞു.

ഏവംതമ്മിൽ ക്രുദ്ധരുപരവർഹിംസയ്ക്കൊരുങ്ങിയോർ
രുദ്രാന്തകാരരന്യോന്യം പാർത്തുനോക്കുന്ന നേരമേ
നേത്രങ്ങൾ രോമകൂപങ്ങൾ വിട്ടെന്നിവയിൽ നിന്നുടൻ
പൊകയും പൊരിയും തീയും പെതറും കാററുയൎന്നതേ
ആക്കാററു തിങ്ങീ സ്വൎഗ്ഗത്തിൽ മങ്ങീ സൂൎയ്യന്റെശോഭയും
കൊഴിഞ്ഞുവീണു നക്ഷത്രം കലുങ്ങീപൎവ്വതങ്ങളും
കലങ്ങീയേഴുകടലും വിലങ്ങീ വൃക്ഷമാരുതൻ
ഇന്ദ്രാദിലോകപാലന്മാർ നാരദാദിമുനീന്ദ്രരും
മുഹൂൎത്തം സ്തബ്ധരായ്നിന്നു മററും വാനവരോടിനാർ
മററുള്ളമുനിമാർ പേടിച്ചുരച്ചിതു പരസ്പരം

ഋഷികൾ പറഞ്ഞു.

മുപ്പാർമുടിഞ്ഞു പോവാനായ്ക്കലഹംകൂട്ടുന്നിവർ
ബ്രഹ്മൎഷികൾ തുടങ്ങുന്നു നമ്മൾചെയ്യേണ്ടതെന്തുവാൻ
ഈദേവരാജസഭയിലെന്തിനായ്വന്നിതേവരും
പ്രസംഗത്താൽദേവരാജൻ ഗൃദ്ധമാം ക്രോധവഹ്നിയേ
ഉണ്ടാക്കിനാൻ മുനീന്ദ്രക്കു കടന്നുരണ്ടി മേലുടൻ
തീയെന്നപോലെ വൎദ്ധിച്ചു പററില്ലിവിടെ നില്ക്കുവാൻ
പേടിച്ചുഴന്നനാമ്മൾക്കു വേഗംപായുകയാം ഗുണം

സൂതൻ പറഞ്ഞു.

ഏന്നോതിപ്പാഞ്ഞിതു ചിലർ ചിലർ ഗൃദ്ധം പതുങ്ങിനാർ
ചുററിത്തിരിഞ്ഞു മററുള്ളോർ കണ്ണടച്ചിതു മററുപേർ
ആകാശത്തെങ്ങു മത്യുച്ചമായിട്ടുണ്ടായി ഘോഷവും
ഇപ്രകാരം ദേവലോകമുഴന്നപ്പോൾ മുനീന്ദ്രരേ!
പരിശുദ്ധശരച്ചന്ദ്രപൂൎണ്ണാഭൻ പേർ പുകഴ്ന്നവൻ
വന്മെഴും നാരദൻചെന്നു വസിഷ്ഠനൊടിതോതിനാൻ

നാരദൻ പറഞ്ഞു.

ബ്രഹ്മൻ! മൃദുസ്വഭാവൻ നീ സ്വഭാവാൽ ക്ഷമയുള്ളവൻ
എന്തിന്നു വാശികൊള്ളുന്നു മുനിയായ്ക്കലഹിയ്ക്കുവാൻ
വാശിക്കാരൻ ക്രോധനനീ കൌശികൻമുനി മാമുനേ!
തൎക്കിയ്ക്കൊല്ലിവനോടങ്ങു പരംക്ഷമയെടുക്കണേ

ലോകമൊക്കെനടുങ്ങീ നീയൊഴിച്ചീ രുട്ടടക്കെടോ
സ്വസ്ഥിയാക മുനീന്ദ്രക്ക വാനോക്കിങ്ങല്ലൽ തീക്കക.

സൂതൻ പറഞ്ഞു.

നാരദൻചൊന്ന നൽവാക്കാൽ ബാഢവാഗ്നികണക്കിനേ
ഏറ്റുംകോപാഗ്നിയേശ്ശാന്തി വാരികൊണ്ടുകെടുത്തവൻ
ബ്രഹ്മർഷിയണ്ടു പിൻവാങ്ങിപ്പോന്നിതന്തു നിജാസനേ
നയവാക്കാൽ ക്രുദ്ധനായ വിശ്വാമിത്രനെയും മുനി
ശ്രീനാരദൻ ശാന്തനാക്കീ സ്വസ്ഥരായുടനേവരും
ഇന്ദ്രൻ ദിക്പാലരേയും ശ്രീനാരദാദ്യർഷിമാരെയും
വസിഷ്ഠബ്രഹ്മജനെയും ഗുരുവാം വൃഷനേയുമേ
വിശ്വാമിത്രർഷിയേയും താൻ മാനിച്ചിട്ടു യഥാക്രമം
സ്വഗൃഹത്തേയ്ക്കയച്ചിട്ടു നിജാന്തഃപുരമേറിനാൻ
ദേവർഷിമാർവന്ന പാടേപോയശേഷം തപോനിധി
വസിഷ്ഠൻ സ്വാശ്രമംപുക്കാൻ മഹർഷിഗണപൂജിതൻ
ഉള്ളിൽക്കോപം ജ്വലിച്ചുള്ളോൻ വിശ്വാമിത്രൻ ശപസിപ്പവൻ
മുനിമാർകൾ പുകഴ്ത്തുന്നോൻ സ്വഗൃഹത്തേയ്ക്കു പോയിനാൻ
ക്രോധവും വാശിയും തീന്നീമുനിമാർ ശാന്തരായമേൽ
നിരുദ്യോഗം നിജനിജ പ്രകൃതിയ്ക്കെത്തിലോകവും
ഋഷിസംഘമിയന്നീട്ടു മാശ്രമത്തിലണഞ്ഞവൻ
മനസ്സുകൊണ്ടു ചിന്തിച്ചു വിശ്വാമിത്രൻ തപോനിധി
ദേവേന്ദ്രന്റെ സഭയ്ക്കുള്ളിൽ പ്രസംഗമുളവായതിൽ
വസിഷ്ഠമാമുനി ഹരിശ്ചന്ദ്രനേ പ്പുകഴ്ന്നപ്പൊഴേ
പെട്ടെന്നു കോപംവദ്ധിച്ചു മുനിയിൽക്കേറിയന്നു ഞാൻ
കഷ്ടമാം ശപഥംചെയ്തു വസിഷ്ഠൻ ഞാനെതൃത്തവൻ
ഈഞാനും ശപഥംചെയ്തു സുരർഷിവരർ കേൾക്കവേ
ഇനിമേൽ ഞാനെന്തുകാര്യം ചെയ്തീടേണ്ടു യശസ്കരം
ഞാൻപീഡിപ്പിയ്ക്കിലും രാജാ വന്നതംചൊല്ലിടായ്കിലോ
സത്യസന്ധനിനിയ്ക്കുയ്ക്കിൽക്കുറവും ഹാസ്യഭാവവും
പ്രതിജ്ഞക്കേറിജ്ജയിയായ്‌ബ്ഭവിച്ചീടും വസിഷ്ഠനും
സവപ്രയത്നംകൊണ്ടെന്നാലൊന്നും രണ്ടുമൊഴിച്ചു ഞാൻ
മൂന്നുംനാലുമുപായത്താൽ ഭയദൂരെവെടിഞ്ഞുടൻ

ത്രിശങ്കുജനൃപൻഭോഷ്കുചൊല്വോനാകുംപ്രകാരമേ
പ്രതിജ്ഞതെറ്റിബ്രഹ്മണ്യം കെട്ടഴന്നവസിഷ്ഠനും

പരംദുർഗ്ഗതിയാമ്മട്ടെൻ സത്യംസഫലമാംപടി
പ്രയത്നിപ്പേനൊരുവിധം കാര്യംസാധിച്ചുകൊള്ളുവാൻ

എന്നുറച്ചാമുനിവരൻ ശിഷ്യരൊത്തന്തണേന്ദ്രരേ
ഉന്നിമന്നന്നരിഷ്ടത്തിന്നയോദ്ധ്യയ്ക്കു ഗമിയ്ക്കുവാൻ

അപ്പോളയോദ്ധ്യാപുരിയിൽ ക്കാണായ്വന്നിതതാതിടം
ഏറ്റംനൃപന്നുംപൌരർക്കു മുൽപ്പാതംഭയസൂചകം

പൊടിവർഷിച്ചംബരത്തിൽ ഗദ്ദഭാരുണമായവ
കാണായീഘോരമേഘങ്ങൾ തെളിയാതായിദിക്കുകൾ ൯

അക്കാരണം ചൈത്യവൃക്ഷം പൊട്ടിവീണു ധരിത്രിയിൽ
ദ്വിജരേ! കൊള്ളിമീൻ ചാടി വാനിൽനിന്നിട്ടയോദ്ധ്യയിൽ

പരുന്തുകാക്കകഴുവും കൂട്ടമായ് വീട്ടതോറുമേ
ക്രൂരംശബ്ദിച്ചുപുരിയിലോരിയിട്ടു കുറുക്കനും

ഹോമിയ്ക്കുമഗ്നിഹോത്രാഗ്നി കത്തിയപ്പോൾപ്രദക്ഷിണം
കണ്ണിൽക്കണ്ണീരൊലിപ്പിച്ചു ഗജവാജികൾപയ്ക്കളും

തിന്നാതായീഖേദമോട്ടം ദീനസ്വരമുതിത്തവ
ഹരിശ്ചന്ദ്രന്നിടങ്കണ്ണു മിടങ്കയ്യുമിടയ്ക്കിടെ

വിറന്നിളകിയെന്നല്ലാ മുറ്റുമൊത്തിതമംഗളം
അശ്രുഭോൽപ്പാതങ്ങൾകണ്ടാമന്നവൻ വ്യഥിതേന്ദ്രിയൻ ൧൦

സത്യകീർത്ത്യാദ്യമാത്യന്മാരൊത്തു ദോഷംശമിയ്ക്കുവാൻ
മന്ത്രിച്ചുമതിമാൻ ശ്രേയസ്സിന്നുബന്ധുക്കളൊത്തവൻ

അപ്പോൾചെന്നിതുയോഗീന്ദ്രൻ വസിഷ്ഠൻ ബ്രഹ്മനന്ദനൻ
ഈശ്ഭൂമിപാലനെക്കാണ്മാൻ ശിഷ്യരൊത്തു ദയാനിധി

ദണ്ഡപ്രണാമംചെയ്തർച്ചിച്ചിവന്നു വിധിയാംവിധം
ദുന്നിമിത്തങ്ങളുണ്ടായതി ദ്രേഹത്തോടുണത്തിനാൻ
ഉള്ളിൽശ്ശിവനെയോർത്താതീ നൃപനോടുത്തരംഗുരു

വസിഷ്ഠൻ പറഞ്ഞു.

ലിംഗമൂർത്തിമഹേശന്നു കഴിപ്പിച്ചഭിഷേചനം
പൂജിക്കുനൃപതേ! ദീപകോടികൊണ്ടുശിവാലയം ൧൧

അലങ്കരിയ്ക്കുവിപ്രക്ഷ്ചെയ്യു വസ്ത്രധനാർപ്പണം
ഊട്ടിക്കൊള്ളുദിനന്തോറും ന്യർബ്ബുദംദ്വിജമുഖ്യരേ
ഏവംചെയ്യാൽമഹാരാജ! നഗരത്തിന്നുശാന്തിയാം.

സൂതൻ പറഞ്ഞു.

എന്നോതിസ്വാശ്രമത്തേയ്ക്കു ധീമാൻപോയീ മുനീശ്വരൻ

ഋഷികൾ പറഞ്ഞു.

സ്വർഗ്ഗത്തിൽച്ചെയ്യൊരാസ്സത്യം രാജാവോടുമഹാമുനി
ചൊല്ലാതെപോയതെന്താണീ സ്സംശയംതീക്കസൂത! നീ

സൂതൻ പറഞ്ഞു.

അച്ഛനമ്മഗുരുക്കന്മാരുപദേശിയ്ക്കിലും നരൻ
കൃച്ഛ്രാപത്തുകളിൽസ്സത്യമുപേക്ഷിയ്ക്കുമനാത്മവാൻ
അതന്മഞ്ഞൻശുദ്ധനീമത്ത്യനുപദേശിച്ചിടായ്കിലും
സത്യംകൃച്ഛ്രാപത്തിലുംതാനുപ്രകൃതിയാൽവിടാ ൩൦
സ്വഭാവശുദ്ധധീസത്യസന്ധനാം ഭൂപനോടിഹ
ചൊല്ലേണ്ടതില്ലതൊന്നൊന്നു മെന്നോർത്തുമുനിപോയിനാൻ
ധർമ്മാത്മാവാംഹരിശ്ചന്ദ്രൻ ഗുരുവാക്കേററുമൌലിയിൽ
വിപ്രന്മാരാൽമഹേശന്നു കഴിപ്പിച്ചഭിഷേചനം
വിധിയിൽപ്പൂജിച്ചു ദീപകോടിയാലേ ശിവാലയം
അലങ്കരിച്ചന്തണക്ക് കൊട്ടത്തുവളരെധനം
മൃഷ്ടാന്നമൂട്ടിനാൻ ന്യർബ്ബുദാമൃതം ബ്രാഹ്മണോത്തമ
കുമ്പിട്ടുവാഴ്ത്തി സ്തോത്രങ്ങൾകൊണ്ടു ഗൌരീശനീശനേ
സഭാസ്ഥാനംപുക്കു സിംഹാസനം വാണിടിനാൻസുഖം ൩൩

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
അയോദ്ധ്യയിൽ ദുന്നിമിത്തദർശനം ഇരുപത്തിമൂന്നാമദ്ധ്യായം
സമാപ്തം.

---

## ൨൪-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അതിന്നിടയ്ക്കുരചനെ ദ്വാസ്ഥൻ കുമ്പിട്ടു സംഭ്രമാൽ
ദ്വാരത്തിൽ വിശ്വാമിത്രഷിയെത്തീട്ടുണ്ടെന്നുണത്തിനാൻ

അതുകേട്ടട നേററിട്ടു മന്ത്രി ബന്ധുക്കളൊത്തവൻ
കണ്ടുകുമ്പിട്ടു നേരിട്ടുവരുന്ന മുനിമുഖ്യനേ

ശിഷ്യൻ പിന്തുടരുന്നോനെ ജടാമണ്ഡലധാരിയെ
അക്ഷമാല പിടിച്ചോനെ ച്ചീരകൃഷ്ണാജിനാഢ്യനേ

തേജസ്സാൽ സൂര്യസമനെ ഭസ്മാങ്കിതശരീരനേ
അടുത്തു ചെന്നവരുടെ പാദാബ്ജങ്ങൾ തൊട്ടമ്പടി

പൊന്നുരുത്തണ്ടൊത്ത കൈരണ്ടും നീട്ടിക്കൊണ്ടു നൃപാത്മജൻ
വണക്കത്തോടു സാഷ്ടാംഗപ്രണാമം ചെയ്തു ബുദ്ധിമാൻ

കുമ്പിട്ടോനെ യെഴുന്നേല്പിച്ചാശീർവ്വാദങ്ങൾ ചെയ്തവൻ
സത്യകീർത്തിയെടുത്തിട്ടു പരമാസനമേറിനാൻ

ശിഷ്യരൊത്തു സുഖം വാണ ഗാധിപുത്രമഹർഷിയേ
ശ്രീമാൻ കൈകൂപ്പിനിന്നിട്ടു പൂജചെയ്തിതു ധാർമ്മികൻ

ഇതർഘ്യമിങ്ങിതാ പാദ്യമിതിങ്ങാചമനീയകം
മധുപർക്കമിതാ ബ്രഹ്മൻ ശിഷ്യനാമെന്നൊടേല്ക്കനീ

അതമെന്നായവനാപ്പൂജ കൈക്കൊണ്ടിട്ടു യഥാവിധി
ചോദിച്ചു കൊണ്ടാൻ കുശലം വിശ്വാമിത്രൻ മുനീശ്വരൻ

വിശ്വാമിത്രൻ പറഞ്ഞു.

കുശലം മന്ത്രിബന്ധുക്കളൊത്തങ്ങയ്ക്കു യശോനിധേ
സുഹൃത്തുക്കൾ ബലം കോശം പൌരർ നാട്ടാരിവററിലും

വിണ്ണിൽക്കേൾപ്പു പലകുറി നിന്റെ നിർമ്മല കീർത്തിയെ
മന്നിൽ മന്നോരിലൊട്ടുക്ക മേലേശോഭിച്ചിടുന്നു നീ

പ്രതാപാൽ ഗ്രഹനക്ഷത്രോപരി ഭാസ്വാൻകണക്കിനെ
അന്യർക്കു കിട്ടാത്തുള്ളോരു നിൻഗുണങ്ങളെ മന്നവ!

സ്വർഗ്ഗത്തിന്ദ്രനെ നോക്കാതെ പാടുന്നുണ്ടപ്സരസ്സുകൾ
നാരദാഗസ്ത്യമുഖ്യന്മാർ മഹേന്ദ്ര വരുണാദികൾ

നിൻ വൃത്തം ബഹുമാനിപ്പു മുനിമാരുമമർത്ത്യരും
സത്യം ദാനം ദമം ശൌചമാനൃശംസ്യമുജ്ജ്വലവും

ക്ഷമശൌചമനാലസ്യം ശ്രദ്ധസന്നതിയെന്നതും
കീർത്തി സൌമ്യത തേജസ്സും സ്ഥൈര്യം വിക്രമവും ശരി

ഹ്രീശ്രീപരമയാം വിദ്യമാർദ്ദവം പ്രിയവാദിത
നിന്നിൽത്താനുണ്ടിതൊക്കെയു മന്ന്യസുലഭം ഗുണം

അമ്മട്ടെഴുന്നിന്നെ രാജൻ കാണ്മാനായിട്ടു കൌതുകാൽ
വന്നേനീഞാൻ ബൃഹൽക്കീത്തേ! സ്വസ്ഥിയേല്ക്കുക നീ ചിരം.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എന്തുമേ കുശലം ബ്രഹ്മൻ! മഹാനാം നിൻകൃപാബലാൽ
എന്നച്ഛൻ നിൻപ്രസാദത്താൽ സ്വർഗ്ഗംവാഴുന്നു ശാശ്വതം

ഇനിയ്ക്കനുഗ്രഹത്തിന്നാബ്ഭവാൻ സ്വയമണഞ്ഞതാം
നിൻപാദാബ്ജദ്വന്ദ്വരജോലേശമേല്ക്കുകകാരണം

എൻമുഖാവൊത്തൊരീഗ്ഗേഹമിന്നശുദ്ധമസംശയം
മുന്നംരാജർഷിയാമന്നുംനിന്മാഹാത്മ്യം മഹത്തരം

അപ്രതർക്ക്യം നിരുപമം സത്തർ ചൊല്ലീട്ടുകേൾപ്പൂ ഞാൻ
ഇപ്പോൾ ബ്രഹ്മർഷിയായ് ദീപ്തതേജസ്സേറുന്നൊരങ്ങയെ

ഇത്രയ്ക്കെന്നറിവാൻ വ്യാഴൻപോലുമാളല്ല കൌശിക!
തൃപ്തന്മാരായെൻ പിതൃക്കളൊക്കെഞാൻ കൃതകൃത്യനായ്

ധന്യനായി ഭവാനിങ്ങോട്ടെഴുന്നള്ളുക കാരണം
ഇന്നെന്റെ യശ്ശുഭം തിർന്നുവന്നിതഭ്യുദയം പരം

ഏവർക്കുംഞാൻ ശ്ലാഘ്യനായി ഭവാൻ വരികകാരണം
പശുപ്രായൻ നരൻ ഞാനെങ്ങെങ്ങു ദേവർഷിമാമുനേ

കാക്കയേ മാനസാബ്ജത്തിലന്നമെന്നോർത്തുകൊള്ളുമോ
പക്ഷേ പരേശാംഘ്രി ദാസദാസനാമെൻഗ്ഗുണങ്ങളെ

സിദ്ധദേവർഷി മുഖ്യന്മാർ വല്ലതും വാഴ്ത്തിയെങ്കിലോ
ദൃഢം കൃതാർത്ഥനായീഞാൻ മാന്യനായീ ബുധക്കുമേ

ധീമാൻ ശിഷ്യാഢ്യനങ്ങയ്ക്കു മുനേ! കുശലമല്ലയോ
ദാസൻ ഞാനവിടെയ്ക്കെന്തൊരിഷ്ടംചെയ്യേണ്ടുകൌശിക?

ഉടൻ കല്പിക്കകിഷ്ടംപോലമാന്തിപ്പതുമെന്നുവാൻ

വിശ്വാമിത്രൻ പറഞ്ഞു.

ചിത്രമല്ലാ ഹരിശ്ചന്ദ്ര! സ്വഭാവാൽ വിനതൻ ഭവാൻ
ഏത്രമെന്മട്ടുകാക്കാഹ്ലാദനമാംവാക്കുചൊല്ലുകിൽ

അസാദ്ധ്യവുംസാദ്ധ്യവുമിങ്ങിനിയ്ക്കായുടനേഭവാൻ
ചെയ്യുമെങ്കിൽ പറഞ്ഞീടാം ഞാൻ വന്നതിന്നു കാരണം.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വിപ്രേന്ദ്ര! ചെയ്യേൻനിന്നിഷ്ടം സാദ്ധ്യമല്ലെന്നിരിയ്ക്കിലും
സത്യംനിന്നോടേററുചൊന്നേ നിനിയ്ക്കുന്തുണ്ടദേയമായ്
വല്ലോരന്തണനരം വന്നെന്നോടിരന്നീടുകിൽ പ്രഭോ!
പ്രാണൻകൊണ്ടോ ധനംകൊണ്ടോ തൃപ്തനാക്കുമയാളെ ഞാൻ
വാനോക്കും പൂജ്യനാം നിന്മട്ടുള്ളോനിൽ ച്ചിന്തയെന്തു വാൻ

വിശ്വാമിത്രൻ പറഞ്ഞു

നീ സത്യസന്ധനാണെങ്കിൽ ഹരിശ്ചന്ദ്രനരേശ്വര!
ചൊല്ലാംഞാനാഗ്രഹിക്കുന്ന കാൎയ്യഗൌരവമിപ്പൊഴേ
യത്തിപ്പേനിശയജ്ഞത്തിന്നതിന്നായിധനംതരു
ഒരുനിന്നുടെ വില്ലാളി വില്ലിലമ്പുതൊട്ടുടൻ
ചെവിയോളംവലിച്ചിട്ടു വിടട്ടേവാനിലേയ്ക്കതാൻ
അമ്പാകാശത്തെത്രചെല്ലുമത്രപൊക്കംകണക്കിലായ്
അത്രചുററുംകൂട്ടിവെച്ചധനമിങ്ങുതരേണമേ

സൂതൻപറഞ്ഞു.

അത്രേയെന്നായ്ധൃഷ്ടചിത്തൻകല്പിച്ചുസത്യകീൎത്തിയേ
ഏറെധനംകൊണ്ടുവരാ നാധീമാനാ മമാത്യനോ
വസിഷ്ഠനായ്ത്തിരക്കുന്നോ നാണീകൌശികനെപ്പൊഴും
അവൻറശിഷ്യനാണെന്നുൾക്രോധത്താലുള്ളതൊക്കെയും
ഹരിച്ചരചനേ രാജ്യഭ്രഷ്ടനാക്കിച്ചമയ്ക്കുവാൻ
യത്നംചെയ്യുകയാണെന്നും തീൎച്ചയാക്കീമനസ്സിനാൽ
രാജസിംഹാജ്ഞയാൽപ്പിന്നെ ബ്ഭണ്ഡാരത്തിലെഴുംധനം
എല്ലാംവരുത്തീട്ടു മുനിമുന്നിൽക്കൊണ്ടിട്ടുകൂട്ടിനാൻ
അപ്പോൾബ്ഭൂപതി കല്പിച്ചുവില്ലൻമേല്പോട്ടൊരമ്പുടൻ
എയ്താനതെത്രയാകാശത്തുയൎന്നെന്നതുകണ്ടുടൻ
അത്രപൊക്കംകണക്കാക്കി പ്പണം കൂട്ടീട്ടുനൽകിനാൻ
പൂജചെയ്തുമുനീന്ദ്രന്നു ഹരിശ്ചന്ദ്രൻപ്രതാപവാൻ
കൊണ്ടാടിഭൂപനോടേററം വിസ്മയിച്ചാമഹാമുനി
പിന്നെയുംചൊല്ലിനാനേവം ഗൂഢഭാവൻതപോനിധി

വിശ്വാമിത്രൻ പറഞ്ഞു.

കണ്ടുരാജൻ! നിന്നി ലന്യന്നില്ലാത്തോരീവദാന്യത
ഏററംതെളിഞ്ഞേനിതിനാൽ കേൾക്കകീയൊരുവാക്കുമേ

ഭൂയെന്റെ വിത്തം നിന്റെ പക്കൽ തന്നെയേല്പിച്ചു വെയ്ക്കുവേൻ
യാഗം തുടങ്ങാറാകുമ്പോൾ ഇതെത്തിച്ചീടണം ഭവാൻ
എന്നാശ്രമത്തെയും സൌമ്യ സ്വസ്ഥിയായങ്ങു പോട്ടെ ഞാൻ ൨൯

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ബ്രഹ്മസ്വമോ വിഷം ശസ്ത്രം ദൂരവേ വിട്ടൊഴിയ്ക്കണം
തന്നിയ്ക്കു നന്മയ്ക്കു ചിന്തിയ്ക്കും ബുദ്ധിമാൻ മുനിപുംഗവ!
ക്ഷണം പാതി ക്ഷണം പോലുമെൻ പക്കലിതു നിന്നുതൽ
വെച്ചുകൂടാ ഭവാനെന്നിൽ ദയയുണ്ടെങ്കിൽ മാമുനേ!
ചുമട്ടുകാരാലെത്തിയ്ക്കുന്നിപ്പോൾ ഞാൻ മുതലൊക്കെയും
ബ്രഹ്മൻ! നിന്നാശ്രമത്തെയ്ക്കു നീയ്യെന്നൊക്കാത്തിടേണമേ

വിശ്വാമിത്രൻ പറഞ്ഞു.

ഏല്പിച്ചോരിതു നിൻ പക്കൽ തന്നെ നില്ക്കട്ടെ മന്നവ!
ബ്രഹ്മസ്വമേല്പിച്ചിതു നീ രക്ഷിയ്ക്കായ്കിലരിന്ദമ!
ശരണാഗതസന്ത്യാഗദോഷം നിന്നിലെത്തിടും ധ്രുവം
ശരണാർത്ഥിദ്വിജന്മാർക്കു ശരണ്യൻ നൃപനല്ലയോ
വിപ്രരേല്പിച്ച വിത്തത്തെ പാലിയ്ക്കൂ പലപേരുമേ
അവർ വന്നേററു വാങ്ങുന്ന കാലമപ്പോളം നരാധിപർ
പ്രാഗത്ഭ്യം മുന്നുരാജാവേ! വാങ്ങ മാത്രം കൊണ്ടു കാട്ടിനി
കാട്ടിലുള്ള ജനന്മാർക്കതിപ്പോൾ മറെറാരു മട്ടിലായ്
ഞാനെടുക്കന്നില്ല വിത്തം ഒന്നിതുള്ളി വിട്ടുമെങ്കിലോ
എൻ ബ്രഹ്മസ്വന്തിന്നു ഭോഷ്കു ചൊല്ലുന്നോനായ് സ്സുഖിയ്ക്കുനീ

സൂതൻ പറഞ്ഞു.

എന്നുരച്ചു ചൊടിച്ചേററു ക്രോധരക്തേക്ഷണാകുലൻ
പ്രസാദിപ്പിച്ചു കമ്പിട്ടു ചൊന്നാനനയം നൃപൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഏല്പിച്ചു തന്നതിതു ഞാൻ ബ്രഹ്മൻ കാക്കുന്നസംശയം
വന്ന കോപം വിട്ടൊഴിക്കുകെന്നിൽ കരുണ ചെയ്യുനീ ൩൦

സൂതൻ പറഞ്ഞു.

അവാക്കു കേട്ടാ ബ്രഹ്മർഷി ഹർഷം പൂണ്ടു തെളിഞ്ഞുടൻ-
ശ്രദ്ധാശയനവൻ പക്കലേല്പിച്ചാ ധനമൊക്കെയും

യാത്രചൊല്ലീമുനിശ്രേഷ്ഠനാശ്രമത്തേയ്ക്കുപോയിനാൻ
ഇനിച്ചെയ്യേണ്ടതെന്തെന്നുവീണ്ടും ചിന്തിച്ചിതായവൻ

വിശ്വാമിത്രൻ പറഞ്ഞു.

ഇത്രമാത്രംകൊണ്ടിവനെദ്ദ്രവ്യംവാങ്ങുകകൊണ്ടുമേ
പററാസത്യംവിട്ടിളക്കാൻ വഴിവേറിട്ടുനോക്കണം
മായകൊണ്ടുതപസ്സാൽത്തീർത്തുഗ്രപക്ഷിമൃഗങ്ങളേ
അവയാലീമന്നവന്റെ നാട്ടിൽപുഷ്ടികെടുക്കവൻ

സൂതൻപറഞ്ഞു.

എന്നംഭസ്സാചമിച്ചപ്പോൾ പ്രാങ്മുഖൻശുദ്ധമാനസൻ
വൻതപസ്സാലെസൃഷ്ടിച്ചു മൃഗപക്ഷിഗണങ്ങളെ
വ്യാഘ്രർക്ഷതരുസിംഹങ്ങൾ നരിപോത്തുകുരങ്ങുകൾ
ചമരംസൃമരംകാട്ടുപോത്തു പന്നികളൊട്ടകം
ചെന്നായ്നായ്കാളമുയലുംക്കൂട്ടമായിക്കുറുക്കനും
പാമ്പുകാട്ടാനകൾപെരുത്തോന്താട്ടുകളുമിങ്ങിനെ
ശരഭംപെരുമ്പാമ്പുമററുമെലിപൂച്ചകളാഖിലം
കൃമി കീടം വണ്ടു ഞണ്ടു ഗവയങ്ങളുമങ്ങിനേ
ഗോലാംഗൂലംമയിൽ ശുകശാരികാളികൾ തിത്തിരി
കഴുകങ്കംവകംശ്യേനം കുയിൽ കോകങ്ങൾ ഖഞ്ജനം
കാക്ക കൂമൻ നക്രമീച്ച കൊതു കൊററികളങ്ങിനേ
ഭാരദ്വാജം നത്തുമററും മൃഗപക്ഷിഗണങ്ങളേ
വിഷമക്രൂരവിവിധ പ്രാണിഹിംസാകരങ്ങളേ
സൃഷ്ടിച്ചുഗാധിജനുടൻ വിളിച്ചവയൊടോതിനാൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ദ്രവ്യരാശിദാനം വിശ്വാമിത്രന്റെ മൃഗപക്ഷിഗണസൃഷ്ടി
ഇരുപത്തിനാലാമദ്ധ്യായം സമാപ്തം.

---

## ൨൫-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അടുത്തുകൂടാത്തതിഘോരക്രൂരമൃഗപക്ഷികൾ
അന്നെഴുന്നേററവരോടും കല്പിച്ചിതു തപോനിധി

വിശ്വാമിത്രൻ പറഞ്ഞു.

എന്തുംഹരിശ്ചന്ദ്രനുടെയോരാകോസലനാട്ടകം
പുക്കാക്രമിക്കവിൻനിങ്ങൾ മനുഷ്യരെ നിരങ്കുശം
പലമട്ടുള്ള സസ്യങ്ങൾ വേർകിഴങ്ങുകൾ കായ്കളും
പലധാന്യങ്ങളരികളാഢകങ്ങളുമിങ്ങിനേ
നെയ്യെണ്ണതേൻപാൽമുളകു മുപ്പുദ്രവ്യങ്ങൾമററുമേ
വസ്ത്രങ്ങളും പലതരമാക്കിഖണ്ഡിച്ചുവിട്ടുടൻ
നശിപ്പിയ്ക്കുവിനാദ്ദേശത്തെങ്ങുമുത്തമവൃദ്ധിയെ

സൂതൻ പറഞ്ഞു.

എന്നിവൻചൊല്ലിവിട്ടുള്ളോരാക്രൂരമൃഗപക്ഷികൾ
വെക്കമാനാടാക്രമിച്ചുനൽഗ്രാമോപവനങ്ങളും
വ്യാഘ്രങ്ങൾകൊന്നുപൈക്കൂട്ടം ഘോരങ്ങൾനരരെയുമേ
കൊമ്പരത്തച്ചുസിംഹങ്ങൾ കടിച്ചുകീറി ബാലരേ
മററുള്ളജന്തുക്കൾ തിന്നു സസ്യോപവനജാലവും
എങ്ങുംബാധിച്ചുതിവ്വണ്ണ മാക്രൂരമൃഗപക്ഷികൾ
അതിൽചൊടിച്ചുനാട്ടാർകൾ കൂട്ടമായസ്ത്രമേന്തിയോർ
കിണഞ്ഞെററിട്ടവറെറത്താൻ കൊൽവാനായീലവിപ്രരേ!
പീഡപെട്ടുഴറിബ്ഭീതർ കടികൊണ്ടാവ്രണത്തൊടും
എല്ലാരുമൊത്തുഴന്നിട്ട തമ്മിൽ മന്ത്രിച്ചിതിങ്ങിനേ

നാട്ടുകാർ പറഞ്ഞു.

തടുക്കവാനാവതല്ലാ വീര്യമുള്ളീമൃഗങ്ങളേ
നമുക്കഘോരരൂപത്തിൽ മുൻകാണാത്തുള്ളിവററിനേ
ഹരിശ്ചന്ദ്രനരേന്ദ്രൻെറ മുമ്പിൽച്ചെന്നിട്ടുണർത്തുക
ഇവററിനെക്കൊന്നുകാത്തുകൊള്ളുംനമ്മളെയാന്നൃപൻ

സൂതൻ പറഞ്ഞു.

എന്നുറച്ചവരെല്ലാരു മൊന്നിച്ചുപലകൂട്ടമായ്
അയോദ്ധ്യാപുരിയിൽച്ചെന്നു രാജദ്വാരത്തിലെത്തിനാർ
ബാധിച്ചതുംനാട്ടിലെങ്ങും ക്രൂരമൃഗപക്ഷികൾ
പീഡയേററജനംമുററും പാലിച്ചൽ കാത്തുനില്പതും
ഉണർത്തിദ്വാസ്ഥർ സാമാത്യനാകും ധീമാൻനരേന്ദ്രനേ
കാര്യംകേട്ടരചൻ പിന്നെക്കണ്ടു സഭയിലേററിയോൻ

ഗാഢമയമായോരന്ധകാരോഘാരകൂടപക്ഷിമൃഗങ്ങളാൽ
വ്രണപ്പെട്ടുനിന്നും പാറും നാലുജാതി ജനങ്ങളെ
മുന്നം വിപ്രരെ വന്ദിച്ചു മൂജ്ജ തിക്കാർ വണങ്ങിയോൻ
ആശ്വസിപ്പിച്ചവരോടും ചൊല്ലീ കനിവെഴും നൃപൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ചൊൽവിനെന്തേ വന്നതെന്തു നിന്നു നിങ്ങൾക്കവൻഭയം
എല്ലാംതീർപ്പൻ താമസിയ്ക്കാതുടൻ വിസ്രബ്ധമോതുവിൻ

സൂതൻ പറഞ്ഞു.

എന്നുകേട്ടാർത്തരാം ലോകരാർത്തി പൂണ്ടു നൃപേന്ദ്രനോ

നാട്ടുകാർ പറഞ്ഞു.

കേൾക്കണം ഞങ്ങളുണർത്തുന്ന തത്ത്വം ശരിയോ നൃപ!
ധർമ്മിഷ്ഠശ്രേഷ്ഠനാം ഞങ്ങൾ നാട്ടാരക്ഷകനാം പ്രഭോ!

ഇന്നേവരെയ്ക്കും ഞങ്ങൾക്കു പീഡയേറ്റിട്ടൊരിയ്ക്കലും
ഇപ്പോൾ മുൻകണ്ടിടാത്തുള്ള വൻകാട്ടുമൃഗപക്ഷികൾ

പീഡിപ്പിപ്പൂ ഭീഷണങ്ങളിനില്ലും നാട്ടുകാർകളെ
പ്രളയക്കടൽപോലാർത്ത കടുസിംഹങ്ങൾ മന്നവ!

ആനക്കാരൊത്താനകളെ കൊന്നിടുന്നു സസംഭ്രമം
ഗോപരൊക്കം ഗോകുലത്തെ വ്യാഘ്രങ്ങൾ ദിവസംപ്രതി

കണ്ണാൽത്തച്ചുകടിച്ചിട്ടു ഭക്ഷിക്കുന്നു മദോല്ക്കടർ
പലശസ്ത്രങ്ങളാൽക്കൊല്ലാവല്ലേക്കേറുംകടുത്തവ

അവമാന്തിപ്പീഡയേറ്റു കാണ്കെഞങ്ങളെ മന്നവ!
കൊമ്പിളക്കിപ്പിളക്കുന്നു കുളമ്പാൽ പ്പാർത്തടത്തിനെ

പൂഞ്ഞിക്കെട്ടുള്ളകാറൊക്കും കാട്ടുപോത്തുകളങ്ങിനെ
അരയോജനവിസ്താരം വിളവേറുന്ന ഭൂമിയെ

ഒരുനാളാൽ മരുൽപ്രായമാക്കുന്നു വാൾഗദാദികൾ
ശസ്ത്രങ്ങളേല്ക്കിലും കുന്നൊത്തവയ്ക്കില്ലൊരിളക്കവും

കാണ്കവറ്റിന്റെ കൊമ്പാറു മെയ്മുറിഞ്ഞുള്ള ഞങ്ങളെ
കണ്ടിച്ചതിന്നു പിന്നെയും മുളച്ചുള്ളവ വീണ്ടുമേ

പുതുസസ്യങ്ങൾ തിന്നുന്നവ ഗർജ്ജിയ്ക്കുന്നവ
വിളഞ്ഞനെൽകളൊക്കെയും ഭക്ഷിയ്ക്കുന്നുണ്ടു രാപ്പകൽ

ഘോരം ചീററിക്കൊണ്ടുടുക്കമസംഖ്യം കാട്ടുപന്നികൾ
മുടിയ്ക്കുന്നുപൂവനത്തിൽമൂത്ത വൃക്ഷൌഷധങ്ങളും
ഉദ്യാനത്തിൽക്കായ്കൾശാകം സ്വാദേറുന്നമധുക്കളും
ഏററംകുരങ്ങർവന്നേററുതിന്നുതീർന്നിതശേഷവും

പലവട്ടംഞങ്ങൾചെയ്യും പ്രഹാരംഗണിയാതെയും
കട്ട പിംഗാക്ഷർവാൽപൊക്കിക്കൊട്ടും ഗോഷ്ഠികൾ കാട്ടിയും
മുററുംകിലുകിലാരാവംകൂട്ടി ക്കാട്ടുകുരങ്ങുകൾ
കടിക്കുന്നുമാനുഷരെ മാന്തീടുന്നു നഖങ്ങളാൽ

വീട്ടിന്നുള്ളിൽ പാഞ്ഞുവന്നുവെച്ചിരിയ്ക്കുന്ന ചോറുമേ
യഥേഷ്ടംതിന്നുകൈകൊണ്ടു ശിഷ്ടംവാരിപ്പുറത്തുടൻ
അണഞ്ഞുമാമരംകേറിച്ച് ഭത്സിപ്പു സ്ത്രീപുമാൻകളേ
ഗോലാംഗുലപ്ലവംഗങ്ങളെന്തുവാൻചൊൽവതത്ഭുതം

ഗ്രാമംതോറും മലയ്ക്കൊക്കും കാട്ടാനകൾതളത്തൊടും
ഭഞ്ജിച്ചിട്ടുംമന്ദിരങ്ങൾതെങ്ങുംമാവുമതേവിധം
സാലം പന പിലാവെന്നീമററുവൃക്ഷങ്ങളേയുമേ
വീഴ്ത്തീടുന്നു പാഞ്ഞണഞ്ഞു തുമ്പിക്കൈകൊണ്ടു ചുററുമേ

മണ്ഡപങ്ങൾ മഹാസൌധങ്ങളും വിക്രമമുള്ളവ
വീഴ്ത്തീടുന്നുപിടിച്ചിട്ടു ചവിട്ടുന്നു മനുഷ്യരെ
തെനചോളം ചെറുപയറുഴുന്നു വരി ചാമയും
യവം വരക് കോതമ്പുകുലത്ഥം നെല്ലുമിങ്ങിനേ

അറയ്ക്കകത്തുമെലികൾ തിന്നുന്നുണ്ടു മശേഷമായ്
പൊകയ്ക്കിലും കുത്തുകിലും തോമരത്താൽപ്പിളക്കിലും
ചാകില്ല പിടികിട്ടില്ല പലയത്നങ്ങൾചെയ്കിലും
ചക്രംപോലെതിരിഞ്ഞീടും ഭീഷണാകാരമൂഷികർ
വസ്ത്രങ്ങളുംകീറിയിട്ടുനല്ലൊരാസ്തരണങ്ങളും
വിചിത്രക്കമ്പിളികളുംപട്ടുമമ്മട്ടസംഖ്യമേ

മെത്തയും കട്ടപൽകൊണ്ടുകടിപ്പുനിശിബാലരേ
ചരിപ്പുകൂട്ടമായ്നിത്യം ഗൃഹംതോറുംവളന്നവ
അവറേറക്കൊല്ലാതെപാൽനെയ്തയിർപായസമെന്നിവ
തിന്നുന്നുപൂച്ചകൾ കിടാങ്ങളെ പ്പേടിപ്പെടുത്തിയും
നായ്ചെന്നായ്നരിയെന്നല്ല കുറുക്കൻകീരിയെന്നിവ

കടിച്ചോടുന്നപൈതങ്ങളെയും ബാലരേയുമേ
കഴുകാക്കവളും കങ്കം ക്ലേശിപ്പൂ വൃഷഭങ്ങളെ
സർവ്വൌഷധിഫലക്കൂട്ടം ഹരിപ്പൂ മററു പക്ഷികൾ
മൃഗങ്ങളല്ലിവ മഹാരാജ! പക്ഷികളല്ലിവ
മൃഗങ്ങളായ് രാക്ഷസന്മാർ ദാനവന്മാർ ഖഗങ്ങളായ്
ഈദ്ദേശം മുടിയാൻ ചുററീടുന്നവെന്നോർത്തിടുന്നു നാം
എഴുന്നേൽക്കുനരവ്യാഘ്ര! മൃഗപക്ഷിവധത്തിനായ്
ബാധപെട്ടുള്ളൊരിന്നാട്ടാർകളെയൊട്ടുക്കകാക്കനീ.

സൂതൻ പറഞ്ഞു.

ഇതിജനമറിയിച്ചവാക്കുകേട്ടാ-
ക്ഷിതിപനരച്ചിതടുത്ത മാത്യനോടായ്
പെരിയൊരുമമനാട്ടിലീക്കഴക്കം
ഹരിഹയനോ വിധിയോ ചമച്ചതാമോ?

നിശിചര ചതിദൈത്യ മായയോതാൻ
ഭൂശമുളവായതു നാട്ടുകാക്കിവണ്ണം
പറകകരളിലോത്തു നിങ്ങളെന്നാൽ
പ്രകൃതിവരിഷ്ഠർകൾ കേൾപ്പിനെൻറതീപ്പും

ഖഗമൃഗവടിവായ് ച്ചരിപ്പു രക്ഷോ-
ദനുജർജനങ്ങടെ ഹിംസനത്തിനെങ്കിൽ
അശനിപവികളൊക്കമമ്പുതൂകി-
ട്ടവരെ മുടൻ യമലോകമേററുവൻ ഞാൻ

സ്ഥിരമിതിനൃവരൻെറ വാക്കുമാനി-
ച്ചൊരുവരമന്ത്രി പറഞ്ഞു സത്യകീർത്തി
ഹരിഹയവിധിമാർ പിണച്ചതല്ലാ
നിശിചരദാനവമായയല്ലിതെന്നാൽ

വിധിസുതഗുരുവാക്കു മൌലിയാലേ-
ററതുളിനന്നിന്നെയസൂയ കാരണത്താൽ
വികല നിലയിലാക്കുവാൻ ശ്രമിപ്പൂ
കുശികജനങ്ങയിലാധനം നിവൃത്തി

നിജപദഗതികൊണ്ടുഗ്രധഭാവൻ
ക്ഷിതിവര! നാട്ടിലെഴുന്നസരസ്സുലധി

ഉടയമതിനതീൎത്തുവിട്ടഘോരം
മൃഗഖഗമണ്ഡലമെന്നിതെൻ വിചാരം

അവനുടെമൊഴികേട്ടരച്ചരാജാ-
വവനിസുരൎക്കഭയം കൊടുത്തതല്ലോ
മൃഗഖഗകുലമാരുതീൎത്തതാണെ-
ങ്കിലുമിതുനിശ്ചയമായ് മുടിയ്ക്കുവേൻഞാൻ

ഇതുസഭയിലുരച്ചുമാജ്ജനത്തി-
ന്നഥവസനാഭരണാദികളും നൽകി
പടയിളകുകവേട്ടയാടുവാനെ-
ന്നരുളിയിറങ്ങുവതിന്നുതാനൊരുങ്ങി ൭൭

സ്കന്ദപുരാണം ഷഷ്ഠിവ്രതോപാഖ്യാനം
മൃഗപക്ഷികളെക്കൊണ്ടുള്ള ജനപദപീഡ
ഇരുപത്തഞ്ചാമദ്ധ്യായം സമാപ്തം.

---

# ൨൩–ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

നായാട്ടിന്നാനരപതിപുറപ്പെട്ടതുകണ്ടുടൻ
ഭാൎയ്യയാകുംചന്ദ്രമതി മാഴ്കീട്ടേവമോതിനാൾ

ചന്ദ്രമതി പറഞ്ഞു.

അശുഭങ്ങൾനിമിത്തങ്ങൾ കാണുന്നു പ്രാണവല്ലഭ!
ശരത്തിങ്കൾകണക്കേററം ഭംഗിയേറുന്നനിന്മുഖം

മുന്നട്ടിലല്ലകാണുന്നുവിവൎണ്ണംഹൎഷമെന്നിയേ
എന്മെയ്യിലൊട്ടുക്കെല്ലാമുന്നു വിറ വീണ്ടുമകാരണം

ഘോരമാകുംഭയംവന്നുചേരുമെന്നോൎത്തിടുന്നു ഞാൻ
പ്രിയയാമെന്നെവിട്ടിപ്പോൾ പ്പോയീടരുതുഹേപ്രിയ!

ജനപീഡശമിപ്പിപ്പാൻ യാത്രയാം നിന്നെ മന്നവ!
തടുപ്പതുംന്യായമല്ലാനീ ഗമിപ്പാനായ്പോകിൽ
ഞാനുംകൂടെവരാമുന്നിയോടുമൊന്നിച്ചുമാനദ!
ക്ഷണംപോലുംനീപിരിഞ്ഞു പാൎക്കാനാളല്ലഞാൻദൃഢം

സൂതൻ പറഞ്ഞു.

അവനാമെന്നേററുരച്ചു പൊന്നുതേരേറിയങ്ങുടൻ
ആ ദീൎഘാക്ഷിപ്രിയയുമായ് വയസ്സഞ്ചായപുത്രനേ

മടിയിൽക്കേററിയരചനായുധക്കോപ്പുമൊത്തവൻ
നാലംഗപ്പടയൊന്നിച്ചു കയ്യിൽവില്ലുമെടുത്തവൻ

നായാട്ടിനായ്പുറപ്പെട്ടു ഹരിശ്ചന്ദ്രൻപ്രതാപവാൻ
ജയംരാജാവിനിച്ഛിയ്ക്കും സത്യകീൎത്തി മഹാശയൻ

തേരേറിവിൽച്ചുട്ടയുമായ്ത്തുണച്ചു മൃഷ്ടകുണ്ഡലൻ
രാജസിംഹാജ്ഞയാൽപ്പിന്നെ വലകയ്യിലെടുത്തവർ

ബീഭത്സർമഞ്ഞതമീശക്കാർ കാട്ടാളർവനചാരികൾ
വിചിത്രകഞ്ചുകോഷ്ണീഷർവിഷമുട്ടിയശല്യവും

നാരാചംതോമരംകത്തി വേൽ ശൂലംവെണ്മഴുക്കളും
മററുശസ്ത്രങ്ങളുംകൊണ്ടു വില്ലുകയ്യിലെടുത്തവർ

നായ്ക്കൂട്ടങ്ങളെമുൻവിട്ടു ശാൎദ്ദൂലോപമവിക്രമർ
മുമ്പിട്ടുപാഞ്ഞുചോദ്യോന്നു മൃഗപക്ഷിഗണങ്ങളേ

തടുത്തുപോകുമവനെ മുമ്പിട്ടുപലപക്ഷികൾ
അപ്രദക്ഷിണമായ് ച്ചുററി വൻഭയംചൊല്ലിടുന്നവ
കുറുക്കൻപിമ്പുറംചെന്നേററോരിയിട്ടിതുവീണ്ടുമേ
വിപരീതംകാററുവീശിയിടംകയ്യുംവിറച്ചുപോയ്
അതിഹർഷംവിട്ടുമററും പാൎത്തുകണ്ടീയമംഗളം
അനേകജനസംരക്ഷാകാൎയ്യഗൌരവവ്യഗ്രനായ്
വരാനുള്ളതുവന്നേയ്ക്കും വിചാരിയ്ക്കേണ്ടതെന്തിതിൽ
ആക്രോശിവല്യാനപരമാനന്ദാഞ്ചിതമാശയം
അഗ്നിയിൽപ്പതിപ്പോലവനിൽ ച്ചെന്നാലാപത്തുതീൎന്നുപോം.
ഭക്തരാംനമ്മെരക്ഷിക്കും ദേവൻ പരമേശ്വരൻ
എന്നുള്ളുകൊണ്ടുറച്ചിട്ടു ഗമിച്ചാനവനീശ്വരൻ
ഭാൎയ്യയാംചന്ദ്രമതിയും ബുദ്ധിമാൻസത്യകീൎത്തിയും
ശംഭുധ്യാനംചെയ്തമനസ്സുഴന്നപുറമേസ്ഥിരർ
ദുൎന്നിമിത്തങ്ങളുംകണ്ടു പെരുകുംചിന്തയേന്തിനാർ
പിന്നെച്ചൊടിച്ചാരഥികൾ സാദിമാർപത്തിസംഘവും
രാജസിംഹാജ്ഞകൈക്കൊണ്ടിട്ടൊട്ടസംഖ്യംകിരാതരും
ഗ്രാമംതോറുംകുന്നുതോറും കാടുതോറുംചരിച്ചവർ
സിംഹദ്വീപികലവ്യാഘ്രഗൎത്തമത്തഗജങ്ങളേ
മാൻകാട്ടുപോത്തുംകഴുതയൊട്ടകംവൃഷഭാദിയേ
മുസ്സഞ്ഞിപട്ടസംകത്തിശതഘ്നികളുമങ്ങിനേ
ശൂലംവേൽഗദവാൾപിണ്ഡിപാലവുംവെണ്മഴുക്കളും
ഭല്ലനാളീകനാരാചങ്ങളും വിട്ടിട്ടുവീഴ്ത്തിനാർ
ക്രുദ്ധന്മാർമററുവേടന്മാർ പരംരാജാജ്ഞകേൾപ്പവർ
ഏല്ലപൂച്ചപെരിച്ചാഴി വീടെങ്ങുംബാധചെയ്യവ
പന്നിചെന്നായ്ശശാപദങ്ങൾ നായ്കുറുക്കനിവററിനേ
കഴുകാക്കബകം കൂമൻ ശ്യേനംതിത്തിരിഖഞ്ജനം
മററുഘോരഖഗംപിന്നെപ്പെരുമ്പാമ്പുകരങ്ങുകൾ
ഇവൻെറ പലശസ്ത്രത്താൽ പ്രാണത്തെണഞ്ഞുവധിച്ചതേ
ധൃഷ്ടിച്ചുവിട്ടസിംഹങ്ങൾ വ്യാഘ്രങ്ങൾകടുവിക്രമാൽ
പാഞ്ഞണഞ്ഞാവൻബലത്തെ നിൎഭയംമദഗർവൊടും
സൈന്യംവിട്ടശസ്ത്രസംഘം വകവയ്ക്കാതെയുക്കൊടും
ച്ചാൽത്തച്ചുമാന്തിവിട്ടും കടുപല്ലാൽകടിച്ചുമേ

ഉടച്ചുതേർകളശ്വങ്ങൾ കൂബരം ചക്രമെന്നിവ
കൊടിയശ്വക്കോപ്പുകളും കീറികാലാൾകളേയുമേ

തുമ്പിക്കയ്യാൽകൊമ്പിനാലും കാലാലുംവനദന്തികൾ
പൊതുക്കിക്കൊണ്ടിതാസ്സൈന്യം മത്തോട്ടംപാഞ്ഞടുത്തവ

സൈന്യത്തെശ്ഘോരസത്വങ്ങൾ മയക്കിക്കണ്ടുമന്നവൻ
ക്രോധത്താൽവില്വലിച്ചിട്ടു വജ്രമൊക്കുംശരങ്ങളാൽ

സിംഹവ്യാഘ്രങ്ങളേക്കൊന്നു മത്തഹസ്തികളേയുമേ
തേരറിഞ്ഞുലവാൻസത്യകീർത്തിയുംവില്ലെടുത്തവൻ

അസംഖ്യമവ്വെയ്ത്തവയെക്കൊന്നുവീഴ്ത്തീധരിത്രിയിൽ
കാൽകഴുത്തുംതലയുമററാത്തുചോരയൊലിച്ചവ

സിംഹവ്യാഘ്രങ്ങളങ്ങുചത്തുവീണുധരിത്രിയിൽ
വിശ്വാമിത്രൻതീർത്തസത്വജാലമൊട്ടുക്കമെന്നവൻ

പടയോട്ടംചെന്നുകൊന്നുകണ്ടുനാട്ടാർകളാംജനം
ഭീതിതീർന്നുസുഖംനേടീപീഡയുംതീർന്നുനിർഭയം

നൃപനേജ്ജയശബ്ദത്താൽപ്പുകഴ്ത്തീവിസ്മയത്തൊടും
രാജാവുസത്വജാലത്തെയൊക്കെക്കൊന്നുവനാന്തരേ

ഒരുപേരാൽമരത്തിന്റെയരികത്തന്തണേന്ദ്രരേ
വിശ്രമിപ്പാൻപടയുമൊത്തിരുന്നിതുപുകഴ്ന്നവൻ

വിശ്വാമിത്രൻതപസ്സാലതൊക്കെക്കൊന്നതറിഞ്ഞുടൻ
അമർഷമുള്ളിൽക്കൊണ്ടിട്ടൊരഴകേറുംമൃഗത്തിനേ

ചിത്രരത്നപ്പുള്ളിയുമായ്സ്വർണ്ണദേഹത്തിലൊന്നിനേ
സൃഷ്ടിച്ചുബന്ധുബലമൊത്തുവീരനെമയക്കിനി

എന്നുദ്യാനത്തിലെത്തിയ്ക്കകെന്നുവിട്ടീടിനാൻമുനി
കാട്ടിലാചിൻചോട്ടിലായിവാണീടുംമന്നവന്നുടേ

മുന്നിൽച്ചെന്നുടനേചാടിച്ചാടിപ്പേടിപെടാതെതാൻ
ശ്രീമന്മായാമയമൃഗംകളിച്ചിതുയഥാസുഖം

അച്ചിത്രപ്പൊന്മണിയണിമൃഗത്തേക്കണ്ടുവിസ്മിതൻ
ഓട്ടമ്പോൾപിന്തുടർന്നോടീപിടിപ്പാൻപടയൊത്തവൻ

രാജാവിനെമയക്കിക്കൊണ്ടകലെയ്ക്കാക്കിയാമൃഗം
കൌശികോദ്യാനപാർശ്വത്തിൽവെച്ചുടൻതാൻമറഞ്ഞുതേ

നായാടിക്ഷീണമായ്ക്ഷുത്തുംദാഹവുംപൂണ്ടസേനകൾ

നൃപനെപ്പിന്നുടനെത്താഞ്ഞങ്ങുനിന്നിതതാതിടം
ഭാര്യാപുത്രാന്വിതൻ ശ്രീമാൻപാഷം നൽത്തേർഹയങ്ങളാൽ
വായുവേഗങ്ങളാൽത്തിങ്കൾപ്രഭക്കൂട്ടമവററിനാൽ
കുരംഗാകൃഷ്ടമതിയായ്പ്പത്തുയോജനമന്നവൻ
ആമാനിനെപ്പിന്തുടർന്നച്ചെന്നുമുന്യാശ്രമാന്തികം
നൽപ്പൂവനമതിൽക്കണ്ടെത്തിലാമായാമൃഗത്തിനെ
വിയർത്തേററംതളർന്നുള്ളോൻദാഹിച്ചോൻശ്രാന്തവാഹനൻ
അടുക്കൽപ്പൊയ്കകണ്ടങ്ങുകുടിച്ചു ശുഭമാംജലം
കുളക്കാറേററുനിഴലുള്ളൊരുവൃക്ഷച്ചുവട്ടിലായ്
ഇരുന്നുമന്ത്രിമകനും ഭാര്യയും കൂടെയുള്ളവൻ
ഒട്ടുനേരം ശ്രമംതീർത്തുവിയർപ്പററുഗതക്ലമൻ
ചുററീചൈത്രരഥംപോലുള്ളുദ്യാനംകണ്ടുകണ്ടവൻ
രമ്യാംഗിയാം ചന്ദ്രമതിയൊത്തുചുററീടുവാൻപ്രഭു
രതിയൊത്തംഗജൻപോലെയങ്ങുശോഭിച്ചിതായവൻ
ദൂരെസ്സഭാര്യൻനൃപനേക്കണ്ടതിൽപ്പാർത്തിടുന്നവർ
ഓർത്തു വനശ്രീയൊത്തുള്ള വസന്തമിവനെന്നുമേ
പത്മാക്ഷിയാം ചന്ദ്രമുഖിയവളെപ്പിന്നെമന്നവൻ
ചുററും നിൽക്കുന്നവൃക്ഷങ്ങൾ കാണിച്ചിങ്ങനെ ചൊല്ലിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

കാൺകനീലോല്പലശ്രീയാമുദ്യാനം നന്ദനോപമം
നിരന്നമാമരനിരനിഴലാൽവെയിലെന്നിയേ
കായ്കൾതാങ്ങിത്തൂങ്ങിനിൽക്കുംകൊമ്പാൽബ്ഭൂമിതൊടുമ്പടി
രസാലചൂതമാകുന്നമാവും പ്ലാവും കപിത്ഥവും
പഴംകുലയുമായ്ത്താഴ്ന്നകുലസ്ത്രീപോലെവാഴയും
കാണ്കതെങ്ങുകളുംതിങ്ങിത്തേങ്ങനിന്നുവിളഞ്ഞവ
പയിൻപാച്ചോററിപനയും മുചുളിന്ദാർജ്ജുനംധവം
മററുംപലേമാമരങ്ങൾപൂത്തുചന്തമിയന്നവ
മാലതീമല്ലികാജാതിചമ്പകം കരവീരകം
ദേവി!വണ്ടിണ്ടമണ്ടുന്നമററുള്ളപലപൂക്കളും
വാടാതെയീബ്ഭൂമിമൂടിശ്ശോഭിപ്പിയ്ക്കുന്നതുണ്ടിതാ.

ഇവററിന്റെമണംപൂണ്ടുമുററുംമുക്കിന്നതപ്പ്രണം
ജനാഹ്ലാദകരൻമന്ദംവീശുന്നു കുളൎമാരുതൻ
തേൻകുടിച്ചുണ്ടുപാടുന്നപൂത്തവൃക്ഷങ്ങൾതോറുമേ
വണ്ടിണ്ടമദമാൎന്നും കൊഞ്ചേററം ശ്രുതിസുഖപ്പടി
നന്നായ്പ്പാടുന്നിതുകുയിൽശുകശാരികചഞ്ചനം
ഇതാമയിൽകളാടുന്നു മയിൽപ്പിടകൾമുമ്പിലായ്
വിടൎന്നുല്പലേന്ദീവരാഢ്യംകുളൎസ്വാദുജലത്തൊടും
ഹംസസാരസചക്രാഹ്വമിണക്കൂടിക്കളിച്ചുമേ
അംബ്ജാക്ഷി കാൺകബ്ജിനികൾമണംസ്വാദുമിയന്നവ
സുഖം കളിയ്ക്കുമാറുണ്ടുകാൺക മാന്മിഥുനങ്ങളും
ഇതാകളിപ്പൂനിൎവ്വൈരംചേൎന്നിങ്ങുമൃഗപക്ഷികൾ
ഋതുക്കളാറുമൊന്നിച്ചുചേൎന്നി നല്ലോരുപൂവനം
ശോഭിപ്പിയ്ക്കുന്നുണ്ടിതാക്കുള്ള താണാരാണതീൎത്ഥവും
എന്നുഞാനറിവീലിങ്ങിതാശ്ചൎയ്യത്തിന്നുഭാജനം

സൂതൻപറഞ്ഞു.

എന്നുഭൂപൻവല്ലഭയോടോതുമ്പോൾബ്ഭൂസുരേന്ദ്രരേ
പിന്നെയുമാമാൻവന്നിട്ടുമുമ്പിലെത്തിക്കളിച്ചുതേ
വിസ്മയിച്ചാനരപതിയാമൃഗത്തെപ്പിടിയ്ക്കുവാൻ
യത്നിച്ചുഫലമട്ടെന്നാൽപ്പായുംമായാമയംമൃഗം
ചുററിച്ചുകൊണ്ടരചനെച്ചക്രംപോലെതിരിഞ്ഞുതേ
പിന്നെച്ചൊടിച്ചമ്പെടുത്തുകൊല്ലുവാൻവിട്ടിതാശ്ശരം
അബ്ബാണമേററിട്ടുനിണമൊലിപ്പിച്ചിട്ടുമാമൃഗം
നരപുംഗവനേവഞ്ചിച്ചുടൻതന്നെമറഞ്ഞുതേ
അവൻമറഞ്ഞൊരളവിൽഹരിശ്ചന്ദ്രൻപ്രിയാന്വിതൻ
വീണ്ടുംവന്നുമരച്ചോട്ടിൽദിവ്യാസ്തരണമുള്ളതിൽ
സുഗന്ധിപ്പൂത്തൂകിയതിൽസ്സത്ത്യകീൎത്തിചമച്ചതിൽ
അഴകേറുംമെത്തയിൽത്താനുറക്കംവന്നുപെട്ടവൻ
ഭാൎയ്യയാംചന്ദ്രമതിതൻമടിയിൽത്തലവെച്ചവൻ
കിടന്നുഫണിതല്പത്തിൽരമാങ്കേവിഷ്ണുപോലവേ.

സ്കന്ദപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനേ
മൃഗപക്ഷിദ്ധ്വംസനം കൌശികാശ്രമഗമനം
ഇതുപത്താമദ്ധ്യായം സമാപ്തം.

# ൨൭-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

സുഖിച്ചുറങ്ങുമരചൻകേൾപ്പോക്കുഭയമാംവിധം
ഏററവുംകഷ്ടനിലയെ സ്വപ്നത്തിൽ ബ്ഭയമാൎന്നവൻ

മൃത്യുഞ്ജയമഹാദേവ കാക്കഗൌരീശയെന്നെന്നീ
എന്നുരച്ചുപിടഞ്ഞേററുനോക്കിനാൻവല്ലഭാമുഖം

പേടിച്ചുവിറച്ചുണ്ടാകുലാക്ഷനാകുന്നനാഥനേ
ഗാഢംപുൽകിച്ചന്ദ്രമതിവിഹ്വലപ്പെട്ടുചൊല്ലിനാൾ.

ചന്ദ്രമതി പറഞ്ഞു.

അശ്വസിക്കുനമ്മവരുമങ്ങയ്ക്കുഭയമെന്തുവാൻ
പ്രഭോ! ചുററിപ്പതാരങ്ങേഹിമവാന്മട്ടകമ്പ്യനേ

വൃത്രാരിയുംമാരുതനുംസൂൎയ്യനുംയമനുംശരി
അളല്ലിങ്ങുഭയംനൽകാൻപാശിയുംധനനാഥനും

പോരിൽസ്സുരാരിവരരെയുഴറിപ്പിച്ചവൻഭവാൻ
അബ്ഭവാൻപുരുഷവ്യാഘ്ര! പേടിപ്പാനെന്തുകാരണം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

തലനിൻമടിമേൽവെച്ചുഞാനുറങ്ങിക്കിടക്കവേ
സ്വപ്നത്തിൽക്കൌശികൻവന്നെൻകിരീടത്തിൽച്ചവിട്ടിനാൻ

പ്രസാദിപ്പിച്ചുകുമ്പിട്ടോരെന്നെബ്ഭത്സിച്ചുരൂക്ഷമായ്
മഹാരാജ്യംഹരിച്ചിട്ടുനഗരംവിട്ടിറക്കിനാൻ

ദ്വിജനുംനിയ്യുമൊന്നിച്ചുവസ്ത്രമാത്രാവശേഷനായ്
രാജ്യംശ്രീയുംഹരിച്ചുള്ളോൻമാഴ്കിക്കാട്ടിൽവസിച്ചുഞാൻ

കടംനൽകെന്നാമഹർഷിവീണ്ടുംവന്നിട്ടുനിഷ്ക്രിയൻ
നിസ്വനായ്ത്തീൎന്നൊരീയെന്നെപ്പീഡിപ്പിച്ചിതുഗാഥിജൻ

അക്രൂരനുകടംതീൎപ്പാൻമകനോടൊത്തനിന്നെഞാൻ
ഒരുവൃദ്ധദ്വിജന്നായിവിററുചണ്ഡാളനായിനേൻ

ശ്മശാനത്തെപ്പൊഴുംപാൎപ്പാൻവൃത്തികെട്ടോൻവരാനനേ!
കണ്ടേൻപാമ്പുകടിച്ചിട്ടുചത്തുപോയോരുപുത്രനേ

നിന്നെയുംകയറാൽകെട്ടിയൊരുചണ്ഡാലനെൻപ്രഭു
കാശിശപുത്രനേക്കൊന്നോരിവൾതൻതലവീശെടാ

എന്നിനിയ്ക്കാജ്ഞതന്നിട്ടുഗമിച്ചുനിജമന്ദിരം
പിന്നെഞാൻവാളെടുത്തിട്ടുനിന്നെക്കൊല്ലാനൊരുങ്ങിനേൻ

അപ്പോഴെ ഭഗവാൻകാണായ്വന്നു മാദേവിയൊത്തവൻ
എന്നെത്തട്ടുത്തുഗിരിശൻകുമ്പിട്ടപൂമഴപൊഴെ ൧൯

ആരാജപുത്രനോടൊത്തെൻമകന്നുംജീവനിട്ടവൻ
ചണ്ഡാളത്വംപോക്കിയെന്നെദ്ദിവ്യദേഹാഢ്യനാക്കിയും

വരങ്ങൾനൽകിയുംദേവി മറഞ്ഞിതുമഹേശ്വരൻ
മഹാദേവപ്രസാദത്താൽ നിന്നൊടൊപ്പമനിന്ദിതേ!

വീണ്ടുംരാജ്യത്തെഞാൻനേടിയയോദ്ധ്യയ്ക്കെത്തിനേൻസുഖം
എന്നുകണ്ടേൻഞാൻകിനാവിൽദുഃഖംചിന്നീടുസൌഖ്യവും

അതിനാൽപ്പേടിപൂണ്ടേൻ ഞാൻ മറിച്ചല്ലെന്നുറയ്ക്കനീ

ചന്ദ്രമതി പറഞ്ഞു.

മുജ്ജന്മംചെയ്തുവെച്ചുള്ളപുണ്യവും പാപവുംഹരി
അവററിൻഫലമേല്ക്കേണം തീർച്ചയായിട്ടമാനുഷർ
സുഖം ദുഃഖം ഭയം ഹർഷം ലാഭാലാഭം വ്യയാഗമം ൨൦

ഇവമന്നിൽപ്പിറന്നോനു മാറിമാറിവരുംധ്രുവം
ദൈവംചെയ്യിയ്ക്കുന്നിതെല്ലാം മത്ത്യൻകാരണമല്ലിതിൽ

വിധിമാററാവല്ലനാഥ! ദേവേന്ദ്രാദിസുരക്കുമേ
എൻപുത്രനെൻതമ്പിയെൻെറഭാര്യയെന്നുടെമന്ദിരം

എന്നൈശ്വര്യമിതെന്നൊക്കെ മത്ത്യർമായാവിമൂഢരായ്
വിഷയത്തിൽ ച്ചിത്തമേററുസംസാരക്കടലാണ്ടവർ

അറിയാതെപരാനന്ദാവ്യയനാം ശിവദേവനെ
പ്രഞ്ഞതെററിഝരിയ്ക്കുന്നു കാമക്രോധനിയന്ത്രിതർ

അക്ഷരം പരമം ബ്രഹ്മം സച്ചിദാനന്ദമൂത്തിയേ
ഏവക്കുമുൾപ്പൂക്കമോഹമേകും ദുർഗ്രഹരൂപനാ ൨൧
നിർദ്വന്ദ്വൻ നിർമ്മലൻ സൂക്ഷ്മൻ നിത്യാനന്ദസുഖസ്ഥനേ
പരമേശനെയോക്കുന്നോർ ജിതക്രോധർജിതേന്ദ്രിയർ

ജഗത്തൊട്ടുക്ക പുല്ലാക്കിപ്പരമാനന്ദതുന്ദിലർ
മോഹം വെടിഞ്ഞുണ്ടുസുഖമിരിപ്പൂയോഗിമാർ ചിലർ

എന്നാൽ ശ്ശംഭുവിലുൾവെച്ചുദുഃഖം സുഖവുമേല്ക്കിലും
ഒരിയ്ക്കലുമതോക്കൊല്ലാധീമാനാകുന്നമാനവൻ

വരട്ടേവരുവാനുള്ളതതിലെന്തോത്തിടുന്നുനീ
തുച്ഛമസ്ഥിരമൈശ്വര്യം വ്യസനംമോദമായതും

ഗണിയ്ക്കാതെ മഹാദേവഭക്തിയേല്ക്കുസദാഭവാൻ
അവൻനമ്മേക്കാത്തുകൊള്ളും ഭക്താനുഗ്രഹതല്പരൻ ൩൧

സത്യകീൎത്തി പറഞ്ഞു.

വസിഷ്ഠനായ്‌ തിരക്കിട്ടിട്ടൊരുകാൎയ്യത്തിനായ്‌ മുനി
നിൻപീഡയ്ക്കായ്പ്പലതരം യത്നിയ്ക്കുന്നുണ്ടുമന്നവ!

അവൻ താൻ തീൎത്തതീമുററും സത്വജാലം ഭയങ്കരം
നിന്റെനാട്ടുമുടിപ്പാനായ്‌ തപസ്സേറിനകൌശികൻ

മയക്കിനമ്മെ യാകൎഷിച്ചുഴകാന്തള്ളൊരാമൃഗം
നിയ്യുമ്പെയ്തുടൽകീറീട്ടുതാൻമറഞ്ഞതുമില്ലയോ

അദ്ദേഹം നിന്നെവഞ്ചിപ്പാൻ മായയാൽത്തീൎത്തതാണതും
മനോജ്ഞമാമീയുദ്യാനം നിൎവ്വൈരമൃഗപക്ഷികം

വിശ്വാമിത്രന്റെയാം നൂനമറിയാതിങ്ങുവന്നുനാം
സ്വപ്നത്തിങ്കൽ ഘോരദുഃഖംകണ്ടില്ലേരാജകുഞ്ജര! ൩൫

അതൊക്കെയും വന്നുകൂടും വിശ്വാമിത്രൻനിമിത്തമാം
വദാന്യൻ ധാൎമ്മികൻ ധീമാൻ സത്യവാനാം ഭവാനിഹ

ആരുവാനഹിതം ചെയ്യാൻ ഗാധേയൻ മുനിയെന്നിയേ
നിന്നേക്കുറിച്ചുണൎത്തീട്ടുമാപത്തൊക്കെ ജനേശ്വര!

നശിപ്പിയ്ക്കും മഹാദേവനിരുട്ടക്കൎക്കനക്കിനേ
നാമിങ്ങുനില്ക്കൊല്ലവന്റെ മററുമാമുനിതന്റെയോ

പൂങ്കാവിൽ പ്പടയോടൊപ്പമുടനേപുരിപൂകനാം

സൂതൻ പറഞ്ഞു.

ഇതിന്നിടയ്ക്കുസൈന്യം വന്നെത്തീടുന്നതുകണ്ടുടൻ
സത്യകീൎത്തിയൊടാക്കീൎത്തിശാലിനന്മൊഴിചൊല്ലിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു:

ദൈവത്താലുള്ളുഴന്നുള്ളോരിനിയ്ക്കുംശങ്കയുണ്ടിതിൽ
എന്തിന്നുവെറുതേനമ്മളിവിടേയ്ക്കുകടന്നതും ൪൦

വിശ്വാമിത്രാശ്രമവുമീപ്പൂങ്കാവിന്നരികത്തിലാം
ദൂരത്തുനിൎത്തുകാസ്സൈന്യമിങ്ങേത്തേണ്ടാമഹാമതേ

മുനിക്കുള്ളമഹോദ്യാനമിതുദോഷപ്പെടുത്തൊലാ

സൂതൻ പറഞ്ഞു.

സത്യകീൎത്തിയതേററാതിസ്സൈന്യംദൂരത്തുനിൎത്തിയും
നരസിംഹന്റെമുമ്പാകെ കൈക്കൂപ്പിക്കൊണ്ടുനില്പുമായ്‌

അപ്പോളൊരുവനെബ്ഭൂപൻ ജടിതാപസവിപ്രനെ
കണ്ടെത്തവനോടായിക്കൂപ്പിച്ചോദിച്ചു വിപ്രരേ!

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ആതാരുടെയൊരുദ്യാനം കല്പോദ്യാനസമം ദ്വിജ!
ഗാന്ധവ്വമോദൈവമോതാനാഷമോചൊല്ലുസവ്വവും

സൂതൻ പറഞ്ഞു.

നൃപനോടോതിനാൻവിപ്രൻകൌശികൻേറതിതൊക്കെയും
തപസ്സുള്ളെൻഗുരുവുടെഞാനൊരു ശിഷ്യൻ ധരാപതേ!
സ്വസ്തിയങ്ങയ്ക്കെന്നുചൊല്ലിപ്പോയിസ്വഗൃഹമാമുനി
അതുകേട്ടപ്പോഴേപേടിപെട്ടുബന്ധുക്കളൊത്തവൻ
തന്നെത്താൻതന്നെനിന്ദിച്ചുയാത്രയ്ക്കപ്പോളൊരുങ്ങിയോൻ
അപ്പോൾവസിഷ്ഠബ്രഹ്മഷിഭഗവാൻ ചൊല്ലിവിട്ടവൻ
ഒരുശിഷ്യൻവന്നണഞ്ഞാമന്നവൻപൂജചെയ്തവൻ
ഗുരുചൊല്ലിയയച്ചുള്ളോന്നിതു ചൊൽവാൻതുടങ്ങിനാൻ

വസിഷ്ഠശിഷ്യൻ പറഞ്ഞു.

രാജാവേ! കുശലംകേട്ടുഗുരുചൊന്നതുകേൾക്കനീ
വിശ്വാമിത്രൻതിരക്കുന്നുണ്ടെന്നോടെന്നും ദുരാശയൻ
നിന്നെസ്ഥാനഭ്രഷ്ടനാക്കാൻതരംനോക്കുന്നിതേററവും
അവൻറയാശ്രമോപാന്തത്തെത്തിനായ്ച്ചെന്നണഞ്ഞുനീ
നീയങ്ങുചെന്നതുമുനിയറിയുന്നതിൽമുന്നമേ
സുഹൃൽസൈന്യങ്ങളോടൊത്തു പിന്തിരിക്കുകമന്നവ!
എന്നിതാഗ്ഗുരുസന്ദേശം കേൾപ്പിച്ചന്നനഘാശയ!
ശുഭംവരുംഞാൻപോകുന്നേനെന്നോതി മുനിപോയിനാൻ

സചിവൻനിരുപിച്ചുമുമ്പരച്ചാ
ഗുരുവാക്യപ്പൊരുളാത്മബുദ്ധിയിങ്കൽ
അറിവാന്നരചൻപുകഴ്ത്തിവെക്കം
പുരിപൂകുന്നതിനായൊരുങ്ങിനിന്നു.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
സ്വപ്നകഥനം ഇരുപത്തേഴാമദ്ധ്യായം സമാപ്തം.

---

# ഇരുപത്തെട്ടാമദ്ധ്യായം.

---

സൂതൻ പറഞ്ഞു.

കഷ്ടംക്രോധാമർഷനിധിവിശ്വാമിത്രന്റെചേഷ്ടിതം
ഞാൻവർണ്ണിപ്പതുകേട്ടാലുംമുനിപുംഗവരേവരും

മായാമൃഗംമന്നനെയ്തശരംമെയ്യിൽത്തറച്ചുടൻ
ചാടിക്കുതിച്ചുവേഗത്തിൽചോരചാരിലൊഴുക്കിയും

മുനീന്ദ്രന്നരികത്തെത്തിരോദനംചെയ്തുവിസ്വരം
ആ മൃഗത്തിന്നൊരാശ്വാസംനൽകി ധീമാൻമുനീശ്വരൻ

ഹരിശ്ചന്ദ്രൻചെയ്തതിതെന്നറിഞ്ഞേററംചൊടിച്ചുതേ
അന്നേരംശിഷ്യനൊരുവൻ സുഹൃൽസ്സൈന്യസമന്വിതൻ

ഹരിശ്ചന്ദ്രൻ പൂവനത്തിലെത്തീട്ടുണ്ടെന്നുണത്തിനാൻ
ദൈവത്താലെന്നടുത്തെത്തിയാനൃപൻ കോസലേശ്വരൻ

അവന്റെയുള്ളിളക്കീടാനിതൊന്നാംതരമാംതരം
എന്നുറച്ചാഗ്ഗാധിസുതൻവന്നകോപമടക്കിയും

മായകൊണ്ടിട്ടുനിമ്മിച്ചു രമ്യമാം കന്യകായുഗം
ഇന്ദ്രനീലനിറംപൂണ്ടുചുരുണ്ട കരിവാർകുഴൽ

അല്ലിത്താർമിഴിതൊണ്ടിച്ചുണ്ടഴകേറുന്നമൂക്കുമായ്
ശരത്തിങ്കൾമുഖത്തോടുമേവക്കും നല്ലകാഴ്ചയായ്

ചിത്രത്തിത്തുള്ളിട്ടുംകൊങ്കപ്പന്തണിച്ചട്ടയിട്ടുമേ
മാണിക്യക്കൽക്കതിരണിക്കങ്കണങ്ങൾകിലുങ്ങിയും

ചെന്താമരപ്പൂവിനൊത്തുക്കയ്യിൽ വീണയെടുത്തുമേ
കട്ടിയാനച്ചന്തനട പിടിയ്യൊക്കന്നമദ്ധ്യവും

മണൽത്തിട്ടൊത്തകടിയും ചിത്തയന്നനിതംബവും
ചേന്നരത്തപ്പൊന്നരഞ്ഞാണണിച്ചെമ്പട്ടചാത്തിയും

ആനത്തുമ്പിക്കൈക്കണക്കെ ച്ചിത്തുള്ളതുടയൊത്തുമേ
കിലുങ്ങും മണിമഞ്ജീരമണിക്കാൽത്താരുമായഹോ

കളകണ്ഠസ്വരംകൊണ്ടു കുയിൽനാദംജയിച്ചുമേ
സവ്വാംഗഭംഗി യൊത്തേററം സവ്വാഭരണഭൂഷിതം

ശൃംഗാരച്ചാറൊലിപ്പോന്നു സംഗീതാഭിനയാഞ്ചിതം
സ്വന്തം ചന്തംകൊണ്ടു വിണ്ണോർ പെൺകൂട്ടം വെന്നിടുമ്പടി

രംഭയെപ്പോലാക്കും വരമദം സ്തംഭിപ്പോന്നു ടൽകാന്തിയാൽ
അഴകാന്നെങ്കിലും തൊട്ടുകൂടാ ച്ചണ്ഡാലമട്ടിലായ്

ധീമാനമ്മട്ടു നിർമ്മിച്ചു തപോമായാബലത്തിനാൽ
തന്റെ സൃഷ്ടിമിട്ടക്കാല ബ്രഹ്മാവിൻ സൃഷ്ടികൌശലം

ഒട്ടേറെയും താഴെയാക്കി വിശ്വാമിത്രൻ തപോനിധി
ചിരോപാർജ്ജിതമാം മന്ത്ര മശ്രുലന്നോതിയോണവും

തീപ്പോയ് ബ്‌ഭസ്മത്തിൽ നെയ്യൊത്തഹവ്യം ഹോമിച്ചവണ്ണവും
നല്ല നേരത്തപാത്രത്തിൽ ദ്ദാനം നൽകിയവണ്ണവും

മുനിനിർമ്മിച്ചിതാരൂപം ചണ്ഡാലപ്പെൺകിടാങ്ങളിൽ
അവർ കുമ്പിട്ടു മുനിയെനല്ലാർകൾ തൊഴുതങ്ങിനേ

എന്തുചെയ്യേണമെന്നായി കന്യമാർമുമ്പിൽ നിന്നവർ

കൌശികൻ പറഞ്ഞു

അയോദ്ധ്യാധീശ്വരൻ ശ്രീമാൻ ഹരിശ്ചന്ദ്രൻ പുകഴ്ന്നവൻ

ഉണ്ടുരണ്ടുവിളിപ്പാട്ടു ദൂരത്തെൻ പൂവനത്തിലായ്
ചൊടിച്ചെന്നാൽ ചിറിപാട്ടാട്ടും നീതിചേഷ്ടയിവററിനാൽ

അമന്നനെ പ്പാട്ടിലാക്കി ഗ്ഗളിതപ്രതനാക്ക ്കിൻ
സന്തോഷമാക്കും നിങ്ങൾക്കാ ധർമ്മിഷ്ഠൻ സത്യവാൻ നൃപൻ

എന്തുനൽകേണമെന്നായാൽ ചൊന്നാൽ ക്ലേശമാതെ ചൊല്ലണം
ഞങ്ങളേ ബ്‌ഭാര്യമാരാക്കകല്ലെന്നാൽ നിന്റെയിക്കുട

സാമ്രാജ്യചിഹ്നം ഞങ്ങൾക്ക തന്നുകൊൾക മഹീപതേ!
ഇതുരണ്ടും ഭവാൻ ചെയ്യാൻ സമ്മതിയ്ക്കാതിരിക്കിലോ

ഏററുചൊന്നതുതെററിച്ചു ഭോഷ്കുചൊന്നവനാം ഭവാൻ
ഒരുപാഴ്മൊഴി ചൊന്നാലും തരില്ലെന്നവനീപതേ!

അശകെട്ടി ഞങ്ങൾ പോകാമെന്നു നിർബ്ബന്ധവാക്കിനാൽ
അവനു പീഡയേല്പിപ്പിൻ നൃപൻ കോപിച്ചിട്ടുമ്പടി

എന്തെല്ലാംചെയ്യിട്ടമതു മറിവിൻകന്യമാർകളേ!
നിങ്ങൾക്കിതിൽശ്ശങ്കവേണ്ടാ ഞാനിരിയ്ക്കുകിടാങ്ങളേ

കുശികസുതനിവണ്ണംവിട്ട ചണ്ഡാലിമാർതൻ
നടകളിലരയന്നക്കൂട്ടമോടിച്ചുകൊണ്ടും
പൃഥിയൊരുനിലതേടും യൌവനത്തള്ളലോടും
ഫണിയെതുമുടിയോടും മെല്ലെമെല്ലെന്നുപോന്നു

വെളിവെഴുമണികാഞ്ചീ നൂപുരാതോദ്യമോടും
നടയിലിളകി മന്ത്രംചൊല്ലിവില്ലൊന്നുലച്ചും

പരമിടമുറിയാതെ ദൃഷ്ടിനാരാചമെയ്തും
സ്മരരണമതിൽനീചസ്ത്രീകളൊപ്പം ജയിപ്പാൻ

അരചനിലതിയത്നം ചെയ്തിതദ്ധ്യാത്മനിഷ്ഠൻ
മുനിയിലരിയതൃഷ്ണേർഷ്യായുഗംപോലെയാരാൽ

അഴകിലസിതദൃഷ്ടിച്ഛായയാനീചകന്യാ
യുഗളമുടനൊഴുക്കിപ്പൂവനം മൂടിടുമ്പോൾ

യമുനയുടയനീരെന്നോർത്തു ദാഹിച്ചുനാററം
പടിയരികിലണഞ്ഞൂ ഹന്ത മാൻകൂട്ടമത്രേ

കളമധുരവിപഞ്ചീഗാനവും കാതിലെത്തീ-
ട്ടിളകുമൃഷികൾപോലും നീചകന്യായുഗത്തിൽ

സകലർകളെമയക്കം മെയ്യിലായ്ദൃഷ്ടിതട്ടി
ശ്രുതിജപതപപൂജാദ്യങ്ങളെല്ലാംനിറുത്തി

പരവശനിലയായീ മാരമാലേററപാരം
പരമവർഗതിചെയ്യുന്നാശ്രമശ്രേണിതോറും

അവരുടെയഴകേറുന്നാനനാബ്ജത്തിലേയ്ക്കാ-
യളിനിരയുടനെത്തീതാമരപ്പൂക്കൾവിട്ടും

അക്കന്യമാർകളുടയത്തുള്ളുംപോർമുലകണ്ടുടൻ
മുററുംപത്മവനത്തിങ്കൽച്ചക്രയുഗ്മമൊളിച്ചുപോയ്

ക്രമാൽമുനീന്ദ്രപ്പൂങ്കാവിലെത്തീട്ടാത്തനാരിമാർകളും
പൂർണ്ണചന്ദ്രദ്യുതിഹരിശ്ചന്ദ്രനേപ്പാർത്തുകണ്ടതേ

രോഹിതാക്ഷനുമകൻ ചന്ദ്രമതീദേവിയുമൊത്തഹോ
സത്യകീർത്ത്യാദ്യമാത്യന്മാർ ചുററുമൊത്തമരുമ്പടി

കാമാഭനാമാവവനേക്കണ്ടു കാമാർത്തിപൂണ്ടവർ
മദംകലന്നിളകിട്ടും മുഗ്ദ്ധദൃഷ്ടികളാലഹോ

ഉള്ളിൽത്തള്ളിയെഴുംരാഗമടിയ്ക്കടിചുരത്തിയും
പ്രേമംകൊണ്ടുപരന്നൊട്ടുനാണംകൊണ്ടുചുരുങ്ങിയും

വിട്ടുംകടാക്ഷത്താൽനോക്കി മന്നവന്മുന്നിലെത്തിനാർ
നല്ലൊച്ചയാംവീണനാദംകൊണ്ടുവായിച്ചു മങ്ങിനേ

പുഞ്ചിരിക്കൊണ്ടുവദനംതമ്മിൽനോക്കിയുമൊപ്പമേ
ആടിയുംപാടിയുംവീണ്ടും ഉദമാന്തമിടന്നമേ

വെക്കം ചക്രംതിരിഞ്ഞു താൻ മന്നൻനോക്കതിരിഞ്ഞുട
തുല്യാകൃതികളാം നീചകന്യമാർകളിയാടിയും

ഇമ്മട്ടുപലമട്ടുള്ള ചേഷ്ടകാട്ടിന്റപാന്തികേ
രണ്ടാളുംസരസച്ചൊല്ലുചൊല്ലിനാർ തൊഴുതിങ്ങിനേ

മഹാത്മാവാംകൌശികർഷിയ്ക്കുള്ളകന്യകൾഞങ്ങളോ
മാതംഗിമാർജാതിമാത്രാൽ സ്വഭാവംചേഷ്ടയിംഗിതം

കേടററകല്സൌന്ദര്യ്യമൌദാര്യ്യംഗുണമാദിയാൽ
അമരസ്ത്രീതുല്യമാരാണമരേന്ദ്രപ്രഭ പ്രഭോ!

മുനീന്ദ്രൻവിട്ടയച്ചോരാണങ്ങേപ്രീതിപ്പെടുത്തുവാൻ
പാട്ടാട്ടമിവകൊണ്ടങ്ങുന്നതിന്നനുവദിയ്ക്കണം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ജാതിതാന്നതൊഴിയ്ക്കുണ്ടതെങ്കിലുംയോഗ്യകൌശികൻ
നമുക്കായിട്ടയച്ചോരീക്കന്യായുഗ്മമിതല്ലയോ

അതിനാലൊട്ടുനാട്യംകണ്ടാദരിച്ചിട്ടതിന്നുമേൽ
പോകനാമെന്നുറച്ചിട്ടു ബുധിമാനാജ്ഞനൽകിനാൻ

ആയവക്കുള്ളതൊക്കേയും കാണിച്ചീടുവിനെന്നുതാൻ
രാജാനുവാദംകിട്ടീട്ടു ഹർഷത്താൽമെയ്കുളുത്തവർ

അതിമാനുഷസംഗീതം രക്തകണ്ഠികൾകന്യകൾ
നല്ലപാട്ടായ്പ്പാടിവീണാലയത്തൊടിടചേർന്നമേ

കണ്ടുംകേട്ടുംനിന്നിടുന്ന മർത്ത്യക്കുള്ളംമയക്കിയും
ഒപ്പംവിചിത്രമായാടീ രാജാഗ്രത്തിൽ ദ്വിജേന്ദ്രരേ!

പോരുമിത്രയ്ക്കുമതിയെന്നവരോ നൃത്തിമന്നവൻ
സത്യകീർത്തിയൊടായ്ച്ചൊന്നാൻ ന്യായധർമ്മവിചക്ഷണൻ

ഗാന്ധർവ്വവിദ്യയേപ്പാർത്തുംതപോനിധിയെയോർത്തുമേ
മാനിയ്ക്കണംവിശേഷിച്ചുംനീചകന്യകളെങ്കിലും

അതിനാൽപ്പവചസ്സുങ്ങൾരത്നാഭരണജാലവും
ഉണ്ണീ!നൾകുകടൻവന്നവഴിയ്ക്കായിട്ടയയ്ക്കു നീ.

സൂതൻ പറഞ്ഞു.

മന്നവൻചൊന്നതൊക്കേയുമവക്കായ്മന്ത്രിനൽകിനാൻ
കൊണ്ടാടീലാചിന്തിരിഞ്ഞൊന്ന്വഗ്രഹമാനത്തെയായവർ

അരതൊക്കെന്നീക്കിബ്ഭയമററലജ്ജ
മൂടൻമുനീന്ദ്രോദിതദുഷ്പ്പൊഴ്ന്നവർ
കടന്നുചൊല്ലീനൃപനോട്ടൂത്താൽ
ശൃഗാലിമാർസിംഹമൊടെന്നവണ്ണമേ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചണ്ഡാലികാസംഗീതം

ഇരുപത്തെട്ടാമദ്ധ്യായം സമാപ്തം.

## ൨൯-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

കൊട്ടത്തവിത്തം വാങ്ങാതെ മന്നവന്നവരേററവും
അമർഷമേററുവാൻവാക്ക കൊണ്ടുയത്താംതുടങ്ങിനാർ

ചണ്ഡാലവനിതകൾ പറഞ്ഞു.

ഞങ്ങൾക്കില്ലാഗ്രഹം വസ്ത്ര ഭൂഷണങ്ങളിലാവിധം
നിഷ്ഠുരത്താങ്ങളിൽപ്പിന്നെ മററുവിത്തഗണത്തിലും

അങ്ങോരാതാപൂധർമ്മജ്ഞൻ സൌന്ദൎയ്യത്താൽ സ്മരോപമൻ
വിശേഷിച്ചും ഞങ്ങൾ ബഹുമാനപ്രീതിപെടേണ്ടവർ

മുനിവൎയ്യൻവിട്ടയച്ചതനപിമാർ മദനാർത്തകൾ
ഹന്തത്താൽദ്ദേവികൾക്കൊത്താർ പാട്ടാട്ടങ്ങളറിഞ്ഞവർ

രാജേന്ദ്ര! ഞങ്ങളേവേൾക്ക കനിവാൽ നീ മഹാമതേ!
നിങ്കലുള്ളേററുനീയൊത്തു രമിപ്പാനാഗ്രഹിപ്പുനാം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ക്ഷമിച്ചുഗാഢിജന്നായി ഗർഹ്യംനിങ്ങടെഭാഷിതം
തെററായി ക്രൂസൽക്കൂടാതെ ദൃഷ്ട്ടുകൾക്കൊണ്ടുരചെയ്യിലും

മത്തേഭമസ്തകംകീറി മാംസംതിന്നുംമൃഗാധിപൻ
തിന്മാകഴുതമാംസത്തെ പുലമ്പീനിങ്ങൾമത്തിനാൽ

ചണ്ഡാലരേക്കാണ്കിലുടൻ ശിവസ്മരണചെയ്യണം
അവനായ്മിണ്ടിയാൽവിടചാൻചെയ്ക ചാന്ദ്രായണവ്രതം

തൊട്ടാലോന്ന്യർബുദംവട്ടംതാൻഗായത്രിജപിയ്ക്കണം
ശിവാലയത്തിൽപ്പതിനായിരം ദീപംകൊളുത്തണം

കൃതഘ്നന്നുംസുരാപന്നുംകള്ളന്നുംവിപ്രഹാവിന്നും
ഉണ്ടേത്രപാപംദുർബ്ബുദ്ധിനീചസ്ത്രീസംഗിയാംനരൻ
അതിന്നിരട്ടിച്ചേററിടുനക്ഷത്രങ്ങളെഴുംവരേ
ഘോരമാംനരകത്തിങ്കൽവാഴുംദുഃഖാർത്തനായവൻ
മോശം ചണ്ഡാലിമാർനിങ്ങൾ മേലാലിങ്ങിനെചൊല്ലൊലാ
നിങ്ങൾക്കിഷ്ടംപോലെയൊക്കെ രത്നങ്ങൾഞാൻതരാം

ചണ്ഡാലികൾ പറഞ്ഞു.

നമ്മേത്തുണയ്ക്കാഭാര്യാത്വമെങ്കിലോകോസലാധിപ!
സാമ്രാജ്യസൂചകംതിങ്കൾക്കാന്തിവെൺകുട നൽകുക.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ദിവ്യമിന്ദ്രാർദ്ധാസനമെന്നുണ്ടോകഴുതനേടിടും
അന്നീയെൻകുടനിങ്ങൾക്കുതന്നുകൊണ്ടീടവേണ്ടതാം.

ചണ്ഡാലികൾ പറഞ്ഞു.

വേൾക്കാത്തങ്ങളെയങ്ങെങ്കിൽകൊടനൽകാതിരിക്കുകിൽ
ഭോഷ്കോത്തുന്നോനെന്നൊരിയ്ക്കൽച്ചൊൽകചൊൽകനരേശ്വര!
എന്നാൽപ്പിന്നെഗ്ഗുരുഗൃഹംപോയ്ക്കൊള്ളാംവന്നപാടുനാം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ചോദിച്ചുതരാമേററുചൊല്ലീലാനിങ്ങളോടുഞാൻ
ഭോഷ്കോത്തുന്നോനാകുമോദുർഭഗനീചകിടാങ്ങളേ!
അകണ്ഠംകൾകുടിച്ചിട്ടുമോഹാൽനിങ്ങൾപുലമ്പയാം
ഭൂഷണാദികളുംവാങ്ങിക്കൊണ്ടുനിങ്ങൾതിരിക്കുവിൻ
ബോദ്ധ്യമല്ലെങ്കിലുടനേമിണ്ടാതേകണ്ടുപോകുവിൻ

സത്യകീർത്തി പറഞ്ഞു.

ഏററംജ്ജുഗുപ്സിതച്ചൊല്ലുചൊല്ലില്ലാശക്രനാകിലും
ദേവൻമാനുഷനായാലുംനിന്നുനിൽക്കുസലെന്നിയേ
വിശ്വാമിത്രൻചൊല്ലിവിട്ടിട്ടിവരിങ്ങിനെചൊന്നതാം
എന്നുറയ്ക്കുന്നുഞാൻദേവ!വെറുംസ്വാതന്ത്ര്യമല്ലിതിൽ

ചന്ദ്രമതി പറഞ്ഞു.

മാനസപ്പൊയ്കയിലരയന്നമൊത്തുരമിയ്ക്കുവാൻ
മലംതിന്നുംകരിങ്കാക്കകാമിപ്പോനോവരാനന!

ക്കസൽക്കൂടാതെ നിന്നോടീനീചപ്പെണ്ണുങ്ങൾമാനദ!
ഈപ്പുറത്തെത്തുശാഠേയൻചൊല്ലിവിട്ടിട്ടുതന്നെയാം
എല്ലാംദൈവംചെയ്യുതോക്ക ദൈവമോട്ടരതിക്രമം
ഭ്രഷ്ടന്നുവിൺപോലെവേദം പഞ്ചമന്നെന്നവണ്ണവും
നായ്ക്കുപീയൂഷമാംമട്ടും ക്രൂമൻവെയിൽകാൺപ്രകാരവും
നീചകന്യകളേ!നിങ്ങൾ ക്കിതുപാരിഷ്സുദുർല്ലഭം
കിട്ടില്ലെൻകാന്തനെക്കെട്ട പോകുവിൻകെട്ടുപോകുവിൻ
ഉടൻദൂരത്തുപോയ്ക്കൊൾവിൻ മോശംനിങ്ങൾ നികൃഷ്ടകൾ. ൧൯

കൌശികൻനിങ്ങളേത്തീൎത്തു വിട്ടിതാമുനിയെങ്കിലും
മഹാത്മാവാംകൌശികന്നു പിഴച്ചൂഞങ്ങളെന്നുവാൻ
സജ്ജനശ്ലാഘ്യനായ്നിത്യം ദിക്പാലപ്രതിരൂപനായ്
സാക്ഷാൽധൎമ്മംപോലെഴുമെൻ നാഥനാംനൃപനോടിഹ
ഏവംചൊല്ലുംനിങ്ങളുടെ നാവെന്തേതകരാത്തതും

സൂതൻ പറഞ്ഞു.

കൂട്ടാക്കാതാച്ചന്ദ്രമതി ചൊന്നവാക്കമവജ്ഞയാൽ
വീണ്ടുംമന്നവനോടായി ച്ചൊല്ലിനാരവരിങ്ങിനേ

ചണ്ഡാലികൾ പറഞ്ഞു.

ചണ്ഡാലപുത്രിമാരെന്നു നീനിന്ദിയ്ക്കായ്കഞങ്ങളേ
ഒരുശാപാൽപ്പണ്ടുചണ്ഡാലനാം നിന്നുടെയച്ഛനേ
വിണ്ണേററീലേഞങ്ങളുടെ യച്ഛനായൊരുമാമുനി ൨൦
വിശ്വാമിത്രാത്മജകളെ ധൎമ്മാൽനീസ്വീകരിയ്ക്കണം
ഇതിനാൽപ്പെട്ടദോഷത്തെയവൻതാൻ തീൎത്തുകൊണ്ടിടും.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

മൎയ്യാദകെട്ടനീചെങ്കൽ നല്ലവാക്കുതുടങ്ങിയാൽ
അവനുപോരായ്കയവമാനവും വന്നുകൂടിടും
ഇനിമേൽച്ചീത്തവാക്കെന്നോടുരചെയ്യുന്നതാകിലോ
തല്ലിയ്ക്കും ഞാൻ ശിക്ഷവേണ്ടും ദുഷ്ടമാരായ നിങ്ങളെ

സൂതൻപറഞ്ഞു.

അച്ചൊന്നതും ചിന്തിയാതെ ചിരിച്ചവരടുത്തുപോയ്
കൌശികാശ്രയഗൎവ്വാലെ നീവിപോയ് മുടിചിന്നിയും
മദത്താൽക്കൺകടയുഴന്നായും പോർമുലകാട്ടിയും
കാണ്കെയാച്ചന്ദ്രമതിയും കാണ്കെമന്ത്രിജനങ്ങളും ൨൧

ധൂന്ധുമാരന്റെ നേരിട്ടു കടക്കണ്ണിട്ടു മെല്ലവേ
കണ്ഠം തിരിച്ചുകൊണ്ടിട്ടു വീണ്ടുമോടാൻ തുടങ്ങിനാർ

അവർ ചെയ്തക്രമംകണ്ടു നീതിശാസ്ത്ര വിചക്ഷണൻ
ചൊടിച്ചേറ്റം മന്നവനോടോതിനാൻ മന്ത്രിപുംഗവൻ



സത്യകീർത്തി പറഞ്ഞു.

ശിക്ഷിയ്ക്കൊല്ലാ സ്ത്രീകളെയെന്നിളവൊക്കില്ലമന്നവ!
ശിക്ഷിക്ക നിലവിട്ടോരെയെന്നു കേൾപ്പൂ പുരാണവും

ദൈത്യരെക്കാത്തിരുന്നോളെ വാനോർക്കഹിതകർത്ത്രിയേ
ഭൃഗുപത്നി ബ്രാഹ്മണിയെക്കൊന്നല്ലോ ചക്രപാണിതാൻ

ആത്മദ്രോഹം നിനപ്പോരാദ്ദിതിഗർഭത്തെ വാസവൻ
തൻഹിതത്തിന്നു വജ്രത്താൽ ഖണ്ഡമേഴായ് നുറുക്കിനാൻ

പൌലോമീപീഡയിലജ്ജമുഖിതൻ കൈകൾ രണ്ടുമേ
മഹാകാളൻ വാളെടുത്തുവെട്ടീ ശ്രീമാൻ ഗണാധിപൻ

മര്യാദവിട്ടോരീദ്ദുഷ്ട നീചകന്യകൾ രണ്ടിനെ
നന്നായ് ശിക്ഷിക്കേണമിതു ധർമ്മമെന്നാണു മന്മതം.

സൂതൻ പറഞ്ഞു.

ക്രോധാൽക്കണ്ണു തുറിച്ചിട്ടു മുൻനില്ക്കും ഭടനോടുടൻ
ഇവരെക്കശയാൽ തച്ചാട്ടെന്നു കല്പിച്ചു മന്നവൻ

ഭടനും കശയാൽ നീചകന്യമാരെ നൃപാജ്ഞയാൽ
അടിച്ചുകരയുന്നോരെ യകററീ മുനിമുഖ്യരേ!

നനഞ്ഞുമുലകണ്ണീരാൽ ഹാഹായെന്നായി വീണ്ടുമേ
പേടിച്ചു വിറപൂണ്ടാത്ത പകച്ചുംകൊണ്ടു നോക്കിയും ൫൭

മുടിചിന്നീട്ടുഭഗവൻ! കാത്തുകൊൾകെന്നു പാഞ്ഞുടൻ
ഇടറിക്കൌശികാഗ്രത്തിൽ മയങ്ങിയവർ വീണതേ

നൽവാക്കാലാശ്വസിപ്പിച്ചു മുനിചോദിച്ചോരായവർ
ബാഷ്പഗൽഗ്ഗദവാക്കാലെ ഹരിശ്ചന്ദ്രന്റെയന്തികേ

പോക്കതൊട്ടീക്കശാഘാതംവരെയുള്ളെല്ലാം ദ്വിജേന്ദ്രരേ!
പറഞ്ഞു കൌശികനൊടു നടന്നപടി കന്യകൾ

മൊഴികേട്ടതിലാത്മപുത്രിമാർവാ-
യ്മൊഴിയാം കാററടിയേററ കോപവഹ്നി
കൗശികാത്മജനുള്ള ഹൃത്തടത്തിൽ
ഭൃശമായ്ക്കത്തിയെരിഞ്ഞു വാച്ചുവന്നു.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചണ്ഡാലിമാരശിക്ഷണം ഇരുപത്തൊൻപതാമദ്ധ്യായം.

---

## ൩൦-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

പിന്നെക്രോധം മേല്ക്കുതട്ടിത്തുടുംകണ്ണുതുറിച്ചവൻ
കൈകൾരണ്ടുംകൂട്ടഞെരിച്ചു പാമ്പിനെപ്പോലെ ചീററുവോൻ
കാലാഗ്നിപോലുജ്ജ്വലിച്ചു ഭൂമിലോകം നടുക്കുമ്പടി
അഗ്ഗാധിജൻ നോക്കിയടുത്തുള്ള ശിഷ്യരെയൊക്കെയും
പെട്ടെന്നു വാക്കുരച്ചമിച്ചാനമർഷക്ഷുഭിതേന്ദ്രിയൻ

വിശ്വാമിത്രൻ പറഞ്ഞു.

എത്രയോ നൂററാണ്ടുകാലം ഞാൻ വൻതപം ചെയ്തതിന്നുടെ
വീര്യം മുനികൾകാണട്ടെ കൌശികന്നുള്ളതിപ്പൊഴേ
തിങ്കൾ ചൊവ്വ ബുധൻ മന്ദൻ ഗുരു ശുക്രനുമൊത്തഹോ
താരാദ്ധ്യന്തക്കന്നേ സ്ഥാനാൽ വീഴ്ത്താൻ പോരുമൊരാളു ഞാൻ
ഹിമവാൻ മേരുവെന്നല്ലമന്ദരം ഗന്ധമാദനം
മററുമുച്ചാദ്രിയൊട്ടുക്കു നിജ തേജസ്സിനാലെ ഞാൻ
പെട്ടെന്നുപരിസത്മത്തിൽ ക്കേററുവാനുദ്യമിയ്ക്കുവൻ
കടലൊക്കെ വരട്ടാനുമെട്ടുദിക്പാലരേയുമേ
മാററി മററന്ന്യരേത്തീർത്തുവിടാനും പോരുമിപ്പൊൾഞാൻ
അമർത്ത്യരേ മർത്ത്യരാക്കാൻ മർത്ത്യരേസ്സുരരാക്കുവാൻ
പോരും ഞാനിവനെത്രയ്ക്കു ദുർബ്ബുദ്ധി ക്ഷത്രിയാധമൻ
എന്റെ കന്യകളേപ്പേടികൂടാതെതച്ചതേവനോ
രാജ്യഭ്രംശംബാന്ധവരൊത്തു ഹരിശ്ചന്ദ്രനേകുമവൻ

സൂതൻ പറഞ്ഞു.

എന്നാത്തുശിഷ്യരൊന്നിച്ചു ചാടിച്ചെന്നിതുമാമുനി
കാൽവെച്ചുഴികലുക്കിക്കൊണ്ടോടിച്ചുംചനദൈവതം

വിറപ്പിച്ചുംമരന്നിര പൂവനത്തിങ്കലെത്തിനാൻ
മിന്നുംതീക്കണലിന്മട്ട കട്ടുതട്ടിയ ദൃഷ്ടികൾ

കത്തുംവിളക്കുകൾകണക്കവന്നേററംജ്വലിച്ചതേ
എത്തുമാമുനിയേക്കണ്ടു കാലരുദ്രസമാഭനേ

ദുർദ്ദർശനേക്കോളിളകുംകടൽപോലപ്രധൃഷ്യനേ
അവായ്യനേസ്സരന്മാക്ക ഹരിശ്ചന്ദ്രൻഭയത്തൊടും

ഭാര്യാപുത്രാമാത്ത്യരൊത്തു സമീപത്തേയ്ക്കുചെന്നുടൻ
ഭഗവാനേ!നമസ്കാരമെന്നു കൂപ്പിവിനീതനായ്

അവൻെറകാൽപിടിച്ചിട്ടു ഹേമദണ്ഡംകണക്കിനേ
നമസ്കരിച്ചുസാഷ്ടാംഗം കീർത്തിശാലിമുനീന്ദ്രനെ

രാജസിംഹാവലോകത്താൽ വൻകോപംമുനിമുഖ്യനോ ൰൫
ചന്ദ്രനെക്കണ്ടാഴിപോലെയതിർവിട്ടുകവിഞ്ഞുതേ
അംശിസ്സോതാതമഷത്താൽ ബ്ഭത്സിച്ചുകടുവാക്കിനാൽ

തട്ടീനൃപൻെറമകുടമിടങ്കാൽകൊണ്ടു കൌശികൻ
ഗുണദോഷങ്ങൾ നോക്കാതെ മര്യാദച്ചിറവിട്ടവൻ

ഭർത്താവിൻെറ കിരീടത്തെ മുനിതട്ടിക്കളഞ്ഞതിൽ
നടുങ്ങിപ്പോയിഹൃദയം ദേവിയ്ക്കും മന്ത്രികൾക്കുമേ

അച്ചവിട്ടേററുഹർഷിച്ചു സത്യസന്ധൻ മഹീശ്വരൻ
വിനീതനായ്മുനിയൊടുധമ്മാത്ഥം ചെത്തുചൊല്ലിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ബ്രഹ്മൻ!ദുർല്ലഭമെമ്മട്ടോ പാദസ്പർശംശിവൻെറയും
വിഷ്ണുവിൻെറ വിരിഞ്ചൻെറ സ്കന്ദൻെറ ഗണപൻെറയും

അമ്മട്ടുദുർല്ലഭം യുഷ്മൽപാദസ്പർശം ശിവപ്രദം
ഇനിയ്ക്കുകിട്ടിമുൻപുണ്യാൽ ഞാൻകൃതാർത്ഥനസംശയം

നിൻകാലടിപ്പൊടിയണിഞ്ഞെന്മനോദേഹവാങ്മയം
രജസ്സെല്ലാംതീർന്നിതിഞാൻശുദ്ധനായ്ത്തീർന്നുമാമുനേ!

വിശ്വാമിത്രൻ പറഞ്ഞു.

അറിവേൻനിന്മനസ്സീഞാൻ പൊന്മരക്കായ്കണക്കിനേ
പുറത്തുമധുരാകാരമകംകക്കശനിർഗ്ഗുണം

വാങ്മാത്രംകൊണ്ടു മൃദുനീ മനസ്സാൽക്രൂരനാം നൃപ!
ബ്രഹ്മദ്വിട്ടെന്നിന്നറിഞ്ഞേൻ ബ്രാഹ്മണസ്വംഹനിച്ചവൻ

നിന്റെന്തിക്ഷ്വാകുവംശത്തിൽ വന്നതിന്നിതുധൎമ്മമേ!
ചപലൻതാനെന്നോന്നി ദുഷ്ടബുദ്ധിയാമജിതേന്ദ്രിയൻ ൧൯

എന്നംശജംജീവജാലമൊക്കെയും കൊന്നൊടുക്കിനീ
എന്നേപ്പുല്ലാക്കിരാജാവേ! ജയങ്കൊണ്ടേമനസ്സോട്ടും

നൃശംസനാകുംനീപിന്നെ യെന്നിഷ്ടമൃഗബാലനേ
പാപി മൎമ്മത്തെയ്തിതല്ലോ നിൎദ്ദയം കൂൎത്തോരമ്പിനാൽ

നാലംഗപ്പടയാലെന്റെവനം ചൈത്രരഥോപമം
മത്തനാംനീദൂഷിപ്പിച്ചിതതൊക്കെ പൊറുത്തുഞാൻ

പ്രാണനേക്കാൾപ്രിയപ്പെട്ടെൻമനോജ്ഞപ്പെൺകിടാങ്ങളേ
ഇന്ദ്രാദ്യരുംകൊതിപ്പോരേപ്പാട്ടാട്ടമറിവോർകളേ

ചന്തംരംഭോൎവ്വശികളേക്കാളാം യുവതിമാർകളെ
നിനക്കഞാൻതാൻ ഭാൎയ്യാൎത്ഥംവിട്ടനിൎദ്ദോഷിമാർകളേ ൨൦

ചമ്മട്ടികൊണ്ടടിച്ചാട്ടി യെന്തിനോടിച്ചുവിട്ടുനീ
എന്റെധൎമ്മംപിളൎന്നെല്ലാം മുടിയാനായ്സ്സുധൎമ്മമേ!

സംരംഭമുണ്ടാക്കിയോയെന്റെ തപസ്സത്തറിയാത്തനീ
സത്തർഗൎഹിച്ചിടുംതന്നെ ശ്ലാഘ്യനെന്നോൎത്തിടുന്നുനീ

അക്കള്ളശക്തിതാങ്ങീട്ടെന്നപ്രിയംചെയ്തിടുന്നുവോ
ആ വസിഷ്ഠബ്രാഹ്മണനാം ഗുരുവോടൊത്തു നിന്നെഞാൻ

ശാപംകൊണ്ടു മുടിയ്ക്കുന്നുണ്ടിപ്പോൾ കാണ്കെൻപരാക്രമം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഗുണദോഷങ്ങളോൎക്കാതങ്ങരുൾചെയ്യരുതിങ്ങിനേ
കുശവംശോത്ഭവൻ ഗാധിരാജനന്ദനനാം ഭവാൻ

വിപ്രേന്ദ്ര! ക്ഷത്രധൎമ്മത്താൽച്ചിരംപാലിച്ചുപാരിടം
പിന്നെനേടീബ്രാഹ്മണത്വംവൻതപസ്സാലെ കൌശിക! ൨൧

ബ്രാഹ്മവുംക്ഷാത്രവുംകൎമ്മം സ്വധൎമ്മാൽച്ചെയ്തവൻഭവാൻ
ദാന്തശാന്തർമഹാത്മാക്കളോജസ്വികൾജിതേന്ദ്രിയർ

പെട്ടെന്നുകോപിയാചൊല്ലാതക്കതല്ലാത്തതായവർ
പാഴിൽകോപത്തിന്നു വഴികൊടുക്കരുതുഗാധിജ!

വീണ്ടുംപ്രാകൃതനെപ്പോലെ നിന്ദിക്കേണ്ടവനല്ലഞാൻ
ബ്രാഹ്മണ്യൻഞാൻ കുറ്റമറ്റോൻ സ്വന്തംനോക്കുസ്വബുദ്ധിയാൽ

ഓത്തുചൊല്ലുക ചൊല്ലിയ്ക്കു യജിപ്പിയ്ക്കു യജിയ്ക്കുക
ദാനംചെയ്യുക വാങ്ങിയ്ക്കു ക്ഷമശാന്തിയഹിംസയും

ബ്രാഹ്മണർക്കീവിധംധർമ്മംചൊല്ലാം ക്ഷത്രിയധർമ്മവും
അധീതിയജനംദാനംപ്രജകൾക്കുള്ള പാലനം

ദുഷ്ടനിഗ്രഹവും ശത്രുക്കളേത്തോല്പിയ്ക്കുകെന്നതും
കൃഷിചെയ്യൽകച്ചോടം ദാനവുംവൈശ്യർകൾക്കമാം

ശുശ്രൂഷയൊന്നുശൂദ്രന്നു വയ്യാമറെറാരുകർമ്മവും
ദുഷ്ടന്മാരേനിഗ്രഹിച്ചു ശിഷ്ടരേക്കാത്തുഭൂമിയിൽ

വർത്തിയ്ക്കുമെന്നവൻകാത്താൽ വർദ്ധിപ്പൂധർമ്മമൊക്കെയും
രാജദണ്ഡഭയാൽ മർത്ത്യർചെയ്യുന്നുധർമ്മമൂഴിയിൽ

രാജ്യസമ്പത്തിലാറാമൊന്നേല്ക്കുംഭൂപതിഭൂമിയിൽ
നാടിന്നുപദ്രവംചെയ്തു നാട്ടാർക്കൊട്ടുക്കപീഡയും

ഘോരസത്വങ്ങളന്നേരമുത്ഭ്രമിച്ചുമുനീശ്വര! ൧൯

പ്രജാരക്ഷയ്ക്കുവേണ്ടീട്ടാസ്സത്വങ്ങളെവധിച്ചുഞാൻ

തീർച്ചയായിച്ചെയ്തിടേണ്ടുമിതിലെന്തുണ്ടൊരക്രമം
ഇതുംദുഷിപ്പിച്ചതില്ല നോക്കുകെൻപടദൂരെയാം

ഞങ്ങളെബ്ഭാര്യയാക്കേണം തവ വെൺകുടയെന്നുമേ
ഈ ചണ്ഡാലികളെന്നോടു വീണ്ടുംനിർബ്ബന്ധമാകയാൽ

ദുഷ്ടകന്യകളെബ്രഹ്മൻ! തല്ലിച്ചുകശകൊണ്ടുഞാൻ
അദണ്ഡ്യനെദ്ദണ്ഡകാരി ദണ്ഡ്യനെദ്ദണ്ഡിയാത്തവൻ

ദുർവ്വിനീതൻനൃപാധമനതിലുംക്രൂരനാരുവാൻ
രാജ്യശ്രീയവനെത്തള്ളും ഷണ്ഡനേസ്ത്രീകണക്കിനേ

നൃപൻ ദൂഷിതനായെങ്കിൽ ദൂഷിയ്ക്കുംപ്രജയൊക്കെയും ൨൦

അതിനാലിങ്ങക്രമമില്ലിവിടെന്നറിയേണമേ

വിശ്വാമിത്രൻ പറഞ്ഞു.

ഇവരെബ്ഭാര്യമാരായിട്ടെൻചൊല്ലാൽസ്വീകരിയ്ക്കുകിൽ
രാജാവേ!നീചെയ്തകുററമൊക്കെയും ഞാൻക്ഷമിച്ചിടാം

ചന്ദ്രമതി പറഞ്ഞു.

അഗസ്ത്യാംഗിരസ്സത്രി വസിഷ്ഠൻഭൃഗുകശ്യപൻ
നാരദൻനീയിവർപരം ലോകാനുഗ്രഹതല്പരർ

ധൎമ്മസാരജ്ഞർ ദാന്തന്മാർ ചെയ്‌വൂ ധൎമ്മോപദേശമേ
മഹാവംശജരായ്ബ് ഭൂമികാക്കംരാജാക്കൾതമ്മുടെ

ധൎമ്മസേതുവിളപ്പാനമ്മട്ടാംനീതിരൂപിയ്ക്കുകിൽ
ലോകമൊട്ടുക്കമൎയ്യാദകെട്ടമട്ടാമസംശയം

ഇന്ദ്രാദിലോകേശൎകളിലീമന്നവനകാട്ടിടാം
വിശ്വംനിന്മട്ടുള്ളയോഗ്യഗുരുക്കന്മാരിലൊത്തിടാ

അങ്ങെയ്ക്കുമീത്തപോവീൎയ്യം ദധീചിയിലഗസ്ത്യനിൽ
ദുൎവ്വാസാവിങ്കലും കാട്ടാമൊക്കില്ലീശ്ശിഷ്യനിൽപ്രഭോ!

ജിതേന്ദ്രിയൻധൎമ്മനിഷ്ഠകലരുംസത്യവാനടെ
ഞാനട്ടുത്തുള്ളപ്പൊളെൻറനാഥനാംനൃപനോട്ടനീ

ഈച്ചണ്ഡാലികൾതൻപാണിഗ്രഹംചെയ്യെന്നകൌശിക!
അധൎമ്മമൊഴിചൊല്ലുന്നതുമുനേ! സജ്ജനസമ്മതൻ

ഈശ്വരന്നായീശ്വരനണ്ടിഷ്ടമ്പോലതൾചെയ്യനീ

സത്യകീൎത്തി പറഞ്ഞു.

യോഗ്യരാംകൌശികൎക്കുള്ളശ്ലാഘ്യവംശോത്ഭവൻഭവാൻ
ബ്രാഹ്മണ്യംനേടുവാനേറെയായിരത്താണ്ടുകാലമേ

തപംചെയ്തുദുരാധൎഷനായി മുന്നമകന്മഷൻ
മേനകാസംഗമംചെയ്തെത്തപസ്സൊക്കെനശിച്ചുപോയ്

പിന്നെപ്പുണ്ണിപ്പെട്ടു ചിരം തപംചെയ്തിട്ടുഗാഥിജ!
ബ്രഹ്മൻ! ബ്രാഹ്മണ്യവുംനേടിനീയമ്മട്ടാംതപോനിധി

ഇതറിഞ്ഞഭവാൻ ധൎമ്മമാൎഗ്ഗിരാജാവൊടിങ്ങിനേ
നീചകന്യകളേവേൾപ്പാനുപദേശിച്ചുകൊള്ളൊലാ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വിശ്വാമിത്ര ഹരിശ്ചന്ദ്രസംവാദം മുപ്പതാമദ്ധ്യായംസമാപ്തം.

---

# ൯൮-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ഉടൻ ചൊടിച്ചു വീൎപ്പിട്ടു തലയൊന്നു കുലുക്കിയും
ചെററന്തരം കാണുവാനായ് കൌശികൻ ചൊല്ലിയുത്തരം

വിശ്വാമിത്രൻ പറഞ്ഞു.

അയുക്തമോ യുക്തമോ ഞാനെന്തുരച്ചെന്നിരിക്കിലും
അതുനീ ചെയ്യണം രാജൻ! നന്മയെന്നെയ്യു മോൎപ്പവൻ
ഇവരായ്ച്ചേരുകിൽപ്പാപമങ്ങയ്യെന്തുഭവിക്കിലും
അതുഞാൻ തീൎപ്പനങ്ങയ്യു നട്ടങ്ങേണ്ടാ മനസ്സെടോ.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

പ്രാജ്ഞർ വാഴ്ത്തുംധൎമ്മസാക്ഷികുലത്തിങ്കിൽപ്പിറന്നഞാൻ
മഹത്തരം സജ്ജനങ്ങൾചെയ്യും ധൎമ്മമറിഞ്ഞുമേ
നീചസ്ത്രീസംഗമം ചെയ്യുമെങ്കിലോ കുലപാംസനൻ
എന്നും ദുഷ്കീൎത്തിപൂണ്ടുഗ്രനരകത്തിൽപ്പതിക്കുമേ
സ്വധൎമ്മത്താൽ സ്വൎഗ്ഗമാണ്ടോരെൻപൂൎവ്വകുലമന്നരും
ഞാൻ ദൂഷിച്ചാൽ വിണ്ണിൽനിന്നുതാഴെ കൌശിക! വീണുപോം
നക്ഷത്രങ്ങളൊടൊത്തക്കൻ മന്നിൽ വീണൊന്നു വന്നിടാം
ഞാൻ നിനയ്ക്കാ മനംകൊണ്ടും ചണ്ഡാലപ്പെണ്ണിടാങ്ങളേ

വിശ്വാമിത്രൻ പറഞ്ഞു.

നീ മൂൎഖനജിതാത്മാവു കേവലം വാക്കിനാൽ മൃദു
കൃപണൻ കൎക്കശൻ തീക്ഷ്ണൻ പരവിത്തം ഹരിപ്പവൻ
ബ്രഹ്മാവമാനി ദുൎബ്ബുദ്ധി ബ്രാഹ്മണാജ്ഞകവിഞ്ഞവൻ
എന്നെ നിന്ദിച്ചുനീ മൂഢ! രാജാവായ്‌വരുമെങ്ങിനേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സത്യം തപം ക്ഷാന്തി ദമം നിയമം ശൌചമാൎജ്ജവം
അനൃശംസതമാചാരമെന്നതൊട്ടുഗുണങ്ങളാൽ ൮൦
സ്വൎഗ്ഗമെത്തുന്നു വിദ്വാന്മാരെന്നും ബ്രാഹ്മണസേവയാൽ
കാമക്രോധങ്ങൾവിട്ടുള്ളോർ നിരുദ്ധകരണേന്ദ്രിയർ
യോഗമൊക്കും യോഗ്യരത്രേ ബ്രഹ്മലോകത്തിലെത്തിടും
മനോവാക്കൎമ്മവഴിയായ്ത്തെററിക്കാ ബ്രാഹ്മണാജ്ഞ ഞാൻ

വിപ്രാവമാനിയല്ലാ ഞാൻ ദ്രോഹിയല്ലല്ലനിഷ്ഠുരൻ
ലുബ്ധനല്ലാ മുനിശ്രേഷ്ഠ! ബ്രഹ്മസ്വാപഹരനല്ല ഞാൻ

ഇനിയ്ക്കോ ബ്രാഹ്മണൻ പൂജ്യൻ ബ്രാഹ്മണൻതന്നെ ദൈവതം
അമ്മയച്ഛൻ ബന്ധു ഗുരു പരം നമ്മയ്ക്കൊരാശ്രയം

ഇനിയ്ക്കൊക്കെ ബ്രാഹ്മണൻതാൻമുനേ! ഞാൻ ബ്രഹ്മദാസനാം
ധനധാന്യങ്ങൾ രത്നങ്ങൾ വസ്ത്രമാഭരണങ്ങളും ൪൯

ഭണ്ഡാരവും വമ്പടയുമാനതേർ തുരഗങ്ങളും
അമാത്യഭൃത്യസേനേശരൊത്തൊരീയെന്റെരാജ്യവും

യാചിയ്ക്കിൽ ബ്രാഹ്മണന്നായി നൽകുമെന്നെന്റെനിശ്ചയം
വിശേഷാൽ നിന്നിലയ്ക്കുള്ള യോഗ്യന്നാണെങ്കിലോ തപോ!

വിശ്വാമിത്രൻ പറഞ്ഞു.

സ്വസ്ത്യസ്തുതേ ഹരിച്ചന്ദ്ര! സ്വസ്തിതേസ്തു ബഹുപ്രദ!
രത്നകോശഗണത്തോടും ഭൃത്യവാഹഗണത്തോടും

ധനധാന്യാഢ്യമാംരാജ്യമിനിയ്ക്കായിട്ടു തന്നുനീ
നിനക്കു ബുദ്ധിമാറൊല്ലാ സത്യവാക്കായിരിക്കനീ

സാക്ഷിയാം സൎവ്വഗൻവായു സാക്ഷിമാരാക ദേവകൾ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

പ്രസംഗത്താൽ മനുഷ്യൎക്കു പററുമാത്മപ്രശംസയും
ഏവൎക്കുമീലോകരീതിയുണ്ടുകാണുന്നിതെങ്ങുമേ ൫൦

ഞാനുമീരീതി കൈക്കൊണ്ടുപറഞ്ഞേൻ ചെറെറാരുത്തരം
ബോനിതു പിടിച്ചിട്ടു തരംനോക്കീട്ടു കേവലം

ഇനിയ്ക്കുരാജ്യം നീതന്നെന്നുപായത്തിലുരയ്ക്കയാം
മനോവാക്കായ കൎമ്മങ്ങൾവഴിമന്നൻ കൊടുക്കുകിൽ

അതുദാനം തന്നതാണെന്നായേററു വാങ്ങുന്നു ഭൂസുരർ

വിശ്വാമിത്രൻ പറഞ്ഞു.

ചൊല്ലിലോ ലോകരീതിയ്ക്കോ രാജ്യംതന്നിതിനിയ്ക്കുനീ
മറിച്ചുചൊന്നാൽ നീ ഭോഷ്കുചൊൽവോനാമില്ലസംശയം

ഞാൻ ഭോഷ്കുചൊൽവോനെന്നൊന്നുചൊല്ലിപ്പൊയ്ക്കൊൾകനീസുഖം

ചന്ദ്രമതി പറഞ്ഞു.

കളത്രപുത്രമിത്രങ്ങളീരാജ്യസ്വത്തിവററിനാൽ
ലോകം നേടാവുന്നതല്ല സത്യമില്ലാതെയെൻപ്രഭോ!

സത്യംതന്നെപരംനന്മ സത്യംതന്നെപരംപുകൾ
സത്യംതന്നെപരംമിത്രം സത്യംതന്നെപരംതപം
സത്യംതന്നെ ദമംജ്ഞാനം സത്യമേപരയാംഗതി
ലോകം പ്രകാശിപ്പിച്ചുക്കൻ സത്യാൽമിന്നുന്നിതംബരേ
അതിനാൽ സ്വർഗ്ഗസിദ്ധിക്കുമൂലം സത്യംപിടിച്ചുനീ
വമ്പിച്ചരാജ്യമിവനുനൽകി വർകീർത്തിനേടുക

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ജീവൻപോലും വെടിഞ്ഞേക്കാം ഭോഷ്കുചൊല്ലുന്നതല്ലഞാൻ
ഞാൻ തന്നുകൊള്ളുമീരാജ്യമേററു വാങ്ങിക്കകൌശിക!

വിശ്വാമിത്രൻ പറഞ്ഞു.

നിൻെറരാജ്യംതന്നിതെങ്കിലിനി യ്ക്ഷ്വാകുനന്ദന!
പൌരജാനപദം മുററും സമ്മതിപ്പിച്ചു സൈന്യവും
ഭണ്ഡാരം ധനരത്നൌഘമാളുമെൻപാട്ടിലായ്ത്തത്ര
കാട്ടുകേറുകനീ പിന്നെബ്ഭാൎയ്യാപുത്രരോടൊത്തനീ
കാൽനടയ്ക്കു നരശ്രേഷ്ഠ! കേവലം ഞാനരയ്ക്കയാൽ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എൻ കിരീടാദ്യലങ്കാരമമ്മട്ടീസ്സത്യകീർത്തിയും
മുററുംസ്ത്രീഭൂഷചേൻകണ്ണി യൊത്തീബ്ഭാൎയ്യയുമെന്നിയേ
തന്നുമഹാരാജ്യമങ്ങയ്ക്കെല്ലാവസ്തുവുമൊത്തുഞാൻ

ദൂതൻ പറഞ്ഞു.

ദ്വിജേന്ദ്രനാട്ടേയെന്നോതിട്ടുള്ളുറച്ചു മഹീപതി
ആ വിശ്വാമിത്രനെത്തൻെറ തേരേററിബ്ഭടരൊത്തവൻ
വിപ്രരേ! ശിഷ്യരോടൊത്തു മുമ്പിലാക്കി സ്സബാന്ധവൻ
അവൻ പിമ്പേതന്നെചെന്നുകാൽനടയ്ക്കുപുരിക്കടൻ
രാജ്യം മുനിവശത്തായും രാജ്യംപോയും നരേന്ദ്രനേ
നന്നായറിഞ്ഞോരാസ്സൈന്യംരോഷമഷ്ടമിയന്നതിൽ
നല്ലവാക്കാൽ പ്പുണിപ്പെട്ടു സമ്മതിപ്പിക്കെ മന്നവൻ
ഉള്ളഴന്നും മുത്തൊഴിഞ്ഞുമുത്സാഹം കെട്ടഴന്നുമേ
മിണ്ടാതയോദ്ധ്യയ്ക്കു പോന്നുമങ്ങിപ്പോൾതോററമാതിരി
അയോദ്ധ്യക്കാർകളൊട്ടുക്ക മഹാത്മാവായ കൌശികൻ

രാജ്യം ചതിയിൽനേടിക്കേട്ടററവും വ്യഥപൂണ്ടുതേ
ചിന്താശോകങ്ങളുൾക്കൊണ്ടു കണ്ണിൽക്കണ്ണീർനിറഞ്ഞവർ

സത്യകീർത്തി മതംകെട്ട മന്നനേപ്പിന്തുടർന്നുതേ
തേരേറിഗ്ഗാധിജൻ ശിഷ്യരൊത്തു വന്നെത്തിടുന്നതും

മന്ത്രിഭാര്യാസുതോപേതം നൃപൻകാലാൽവരുന്നതും
കണ്ടുപേടിച്ചുള്ളുഴന്നു കോപശോകവുമാണ്ടവർ

അമർഷമുൾക്കൊണ്ടുകൊണ്ടു ഗർഹിച്ചിതു മഹർഷിയേ
പിന്നെപ്പുരിയിലുൾപ്പുക്കു സഭാമദ്ധ്യത്തിലെത്തിനാൻ. ൨൰

കേട്ടോരെയാശ്വസിപ്പിച്ചു മുഖ്യസിംഹാസനത്തിലായ്
മുനീന്ദ്രനെയിരുത്തിട്ടു വലംവെച്ചു വണങ്ങിയും

രാജ്യംകൊടുത്തു നൃപതി കാടുകേറാനൊരുങ്ങിനാൻ

നരേന്ദ്രരാജ്യം മുനിനേടിയാറെ
പ്രനഷ്ടഹർഷോത്സവമാത്തഖേദം
ഭേരീദരാദ്യാരവമൊന്നുമെന്യേ
പുരംപ്രനഷ്ടപ്രഭമായ്ച്ചമഞ്ഞു.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ഹരിശ്ചന്ദ്രരാജ്യാപഹാരം മുപ്പത്തൊന്നാമദ്ധ്യായം സമാപ്തം.

---

## ൩൨-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

നൃപന്റെ വനവാസിതാം തപസ്വിയ്ക്കു നൃപതാപവും
കണ്ടുമുററും പട്ടണക്കാർ മന്ത്രിമാർ സൈന്യപാലരും

തേരാനയശ്വക്കാർ കാലാൾകളും മററുജനങ്ങളും
വിപ്രക്ഷത്രിയവൈശ്യന്മാർ ശൂദ്രരും ബാലരൊത്തവർ

അതാതിടത്തൊത്തുകൂടിയുഴന്നാബലമാരുമായ്
കനിഞ്ഞുതമ്മിൽ സ്സംസാരം തുടർന്നാരങ്ങമർഷിതർ

പ്രജകൾ പറഞ്ഞു.

സൂര്യവംശത്തിലുണ്ടായ മന്നോർക്കു കുലദൈവതം
ഓതിക്കുവോൻ ഗുരുശ്ലാഘ്യൻ സർവ്വജ്ഞൻ ശാന്തമാനസൻ

ലോകാനുഗ്രഹദൻ വിദ്വാൻ വസിഷ്ഠൻ ബ്രഹ്മനന്ദനൻ
അവനിൽ ദ്വേഷിയായോരീക്കൌശികൻ ദ്വേഷവാരിധി ൧

നിത്യാമൎഷിതരാരാദ്ധ്യൻ മാത്സൎയ്യത്തിന്നിരിപ്പിടം
ക്രൂരൻസാഹസിയാംവിപ്രൻ വഞ്ചിച്ചുനരനാഥനേ
ശ്രീയൊക്കെയുംഹരിച്ചെന്തേപുരംവിട്ടങ്ങകററുവാൻ
മുന്നംക്ഷത്രിയഭാവത്തിൽ മഹാത്മാവാംവസിഷ്ഠനാൽ
കൃതഘ്നൻ സൽകൃതനിവൻ ഹനിച്ചു കാമധേനുവേ
ബഹുദക്ഷിണയാചിച്ചു ഹരിശ്ചന്ദ്രനൊടിങ്ങവൻ
കൊടുത്തുകുന്നിനോടൊപ്പം ധനംയാഗത്തിനായഹോ
ഇവനും കോസലാധീശനതൊക്കെപ്പിന്നിലാക്കിനാൻ
വണങ്ങും മന്നനേക്കോപാൽ കിരീടത്തിൽച്ചവട്ടിനാൻ
തീക്ഷ്ണൻ സ്വഭാവാൽ ദുൎബ്ബുദ്ധിഘൃണയേററോൻ നിരങ്കുശൻ
എന്തുകുററംകണ്ടുരാജ്യസമ്പത്തൊക്കെഹരിച്ചുവോ
ഇനിമേൽക്കാശൊന്നുപോലും കൊടുത്തില്ലാ ധരിത്രിയിൽ
ഈക്കൌശികൻെറ ചരിതം കേട്ടാൽ വിപ്രക്ഷ്മന്നവർ
പോരിൽജ്ജലേശനേ വെന്നുതക്ഷകാദ്യഹിമാരെയും
ഗന്ധൎവ്വയക്ഷേശരെയും മന്നിൽ മന്നോരെയൊക്കെയും
കൊന്നുമിന്ദ്രാദ്യൎക്കവദ്ധ്യനാകുമല്ലുന്ധുവേയുമേ
രാജസൂയംചെയ്തുധീരൻ സാമ്രാജ്യം നേടിയോനിവൻ
കൊല്ലാറുക്കളേളാരു മയിലൊന്നിനായ്ത്തൻെറ കണ്ണുകൾ
കൊടുക്കുമ്പോലെയീവണ്ണം വിപ്രമാത്രനുകേവലം
തനിയേ നൽകിനാൻ രാജ്യമിതിലും ചിത്രമെന്തുവാൻ
ശുചിദക്ഷൻ മഞ്ജുഭാഷിയേവക്കും പ്രിയദൎശനൻ
നമ്മെയച്ഛൻ മട്ടുകാപ്പോൻ ധൎമ്മനിത്യൻ ദൃഢവ്രതൻ
വിക്രമശ്രീകീൎത്തികളാൽ ധനദേന്ദ്രാദിസന്നിഭൻ
സൎവ്വാസ്ത്രവിത്തമൻ ശൂരൻ പ്രജാരഞ്ജനതല്പരൻ
ക്രൂരകാരിദ്വിജന്മൂലം പുരംവിട്ടിട്ടു പോകയാം
പെരുത്തായിരമാളാനതേരശ്വങ്ങളെഴുന്നവൻ
അമാത്യർചൂഴലുംശ്രീമാൻ ഛത്രചാമരശോഭിതൻ
ശംഖതുൎയ്യനിനാദത്താൽ ദിക്കൊട്ടുക്ക മുഴക്കുവോൻ
വന്ദിമാർ വാഴ്ത്തുവോൻ വല്ലദിക്കിലേക്കെഴുന്നെള്ളുകിൽ
താരാഗണം ചൂഴുമിന്ദുപോലെ ശോഭിപ്പതവനോ
അവനിപ്പോൾ നിസ്സഹായൻ കാൽനടയ്ക്കുവനാന്തരേ
മേലൊക്കെ വെയിലേററിട്ടു ചുററുമെങ്ങിനെ മന്നവൻ

മധുരച്ചൊല്ലുമൃതൊലിമന്ദസ്മിതമനോഹരൻ
മുഴുത്തിങ്കൾക്കൊത്തുമുഖം വനത്തിൽ സഞ്ചരിക്കവേ

വാട്ടംവന്നാംതണ്ടറുത്ത താമരപ്പൂക്കണക്കിനെ
മുന്നംപട്ടണിയും രത്നക്കട്ടിലിന്മേൽക്കിടന്നവൻ

ഇന്നുമണ്ണിൽ മരച്ചോട്ടിൽ മുള്ളിൻമുനകളുള്ളതിൽ
മേലൊക്കെപ്പൊടിയേററുംകൊണ്ടുറങ്ങീടുന്നതെങ്ങിനേ

പൂമരക്കൊമ്പിന്റെ ഗർവ്വുപോക്കും തൃക്കൈമലർത്തിയും
വിശന്നന്നംനൽകുകെന്നാരോടെങ്ങിനെയിരന്നിട്ടും ൧൯

വയസ്സഞ്ചായവൻ മന്നനെന്നും ലാളിച്ചിരുന്നവൻ
ബാലകൻ സുകുമാരാംഗൻ രോഹിതാക്ഷൻ നൃപാത്മജൻ

വന്മുള്ളിക്ഷ്വാകുമന്നോർക്കു കുലസന്തതിയായവൻ
ഗേഹമണിത്തിണ്ണകളിൽ ബാലരൊത്തു കളിച്ചവൻ

അവനിപ്പോൾ കൊട്ടുങ്കാട്ടിൽ ഭൂതവേതാളമുള്ളതിൻ
മുള്ളുമരം നിറഞ്ഞൊന്നിൽ തേളിഴഞ്ഞുവരുന്നതിൽ

പുലിസിംഹം കുറുക്കൻ ചെന്നായ് പെരുമ്പാമ്പുകാട്ടികൾ
മററുമേഘോരസത്വങ്ങൾ ചുററി ഗുഹകളുള്ളതിൽ

തളർന്നുംകൊണ്ടു പശിപൂണ്ടുഴന്നിട്ടു സുഖോചിതൻ
ഘോരസത്വങ്ങളുടയ ഘോഷംകേട്ടു ഭയപ്പെട്ടും ൨൦

ചന്തത്താൽ കാന്തിയാൽ പാതിവ്രത്യത്താൽബുദ്ധിയാലുമേ
അനസൂയരതീദേവി ശചിരോഹിണ്യരുന്ധതി

ഇവരേക്കാൾ മേലെയായി വിളങ്ങുന്ന വധൂമണി
സാധ്വിയാമിച്ചന്ദ്രമതി മൃദുകോമളഗാത്രിയാൾ

നഖം പഴുക്കുന്ന പൊടിചിന്നും കാട്ടിൽച്ചരിക്കുമേ
ചെന്താമരപ്പൂക്കളൊത്തു കല്പകത്തളിർപോലെയായ്

ആ ദീർഘാക്ഷിയുള്ളടികൾ പഴുത്തമണലുള്ളതായ്
കട്ടംകല്ലുണ്ടയും മുള്ളും പെട്ടും കാട്ടുവഴിയ്ക്കുഹോ

അടിവിട്ടടിനീങ്ങാനും മതിയാവുന്നതെങ്ങിനേ
വിടർന്നപൊൻതാരിനൊത്തു ബിംബോഷ്ഠവും ചാരുകുണ്ഡലം ൨൧

നീണ്ടകണ്ണായ് പ്പുഞ്ചിരിപൂണ്ടോമൽച്ചന്ദ്രമതീമുഖം
കൊട്ടുങ്കാട്ടിൽ നടക്കുമ്പോൾ വാട്ടമെന്നു നിശ്ചയം

ചുററുമയ്യായിരം ദാസിമാർകൾ സേവിച്ചിരുന്നവൾ
നിത്യം നൂറായിരംപേർക്കു പായസാന്നം കൊടുപ്പവൾ

പൊന്നിൻപാത്രങ്ങളിൽ യതിശ്രോത്രിയന്മാൎക്ക സാദരം
ഇവൾസൎവ്വാനവദ്യാംഗി പശിപ്പൂണ്ടിരുന്നലൊ ഇവൾ
കാട്ടിലെങ്ങിനെപാൎത്തീടും ത്രസ്താക്ഷിമൃഗിപോലവേ
രാകാചന്ദ്രാഭമായോരീ രാജാസ്യംനോക്കിനിന്നവർ
ഇനിമേലീമുനിയുടെ കട്ടത്തക്കാഭമാംമുഖം
ദുൎന്നിരീക്ഷ്യംനമ്മളൊക്കെ നോക്കിനില്ക്കുന്നതെങ്ങിനേ ൨൭
ഇതാകൌശികശിഷ്യന്മാർ വരുന്നുണ്ടു ഭയങ്കരർ
മേദോമാംസച്ചോര കട്ടന്തപങ്കൊണ്ടു ചുരുങ്ങിയോർ
എല്ലുംതൊലിയുമായ്മഞ്ഞത്താടിജ്ജടകളുള്ളവർ
തീക്കൊള്ളിക്കണ്ണുമായ്ക്കാതും വായും മൂക്കും വളഞ്ഞവർ
ചീരംമാൻതുകിലും ചിററി പ്രേതവേതാളസന്നിഭർ
രാജ്യംഗാധേയനേററാറെ യിവിടെത്തന്നെക്കൂടിടും
ഇവരേക്കാണുകിൽത്തന്നെ നടുങ്ങീടും കിടാങ്ങളും
ഈപ്പുരത്തിൽസ്ത്രീജനവും നൊമ്മളെങ്ങോട്ടുപോമിനി
ധീരധീരൻ ഹരിശ്ചന്ദ്രൻ കണ്ടാൽപ്പേടിക്കുമെങ്കിലോ
കാലാന്തകാഭനാംഗാധി പുത്രനെപ്പററിയെങ്ങിനേ ൨൮
ജീവിച്ചുപോരുംനാമെല്ലാം പുലിക്കാട്ടിൽമൃഗപ്പടി
കാൎയ്യാകാൎയ്യം ഗ്രഹിയ്ക്കാതെ ഗൎവ്വിയാംഗുരുവേയുമേ
ദുൎമ്മാൎഗ്ഗത്തിൽ പ്രവേശിച്ചാൽ ശാസിച്ചീടേണ്ടതായ്വരും
പ്രഹരിയ്ക്കാതെതാൻശിഷ്യരൊത്തഗാധിജപുത്രനേ
കഴുത്തിൽകൈവച്ചുപുരം വിട്ടുദൂരെയ്ക്കുമാററിനാം
ബലാൽസ്വരാജ്യം വാഴിച്ചുകൊള്ളണം കോസലേന്ദ്രനേ
ദുൎവൃത്തമുനിതൻശാപം നമുക്കിന്നെന്തുചെയ്തിടും

ഏവംമാഴ്കിത്തുടുമിഴിയുമായ് പ്പൌരനാരീജനൌഘം
രോഷാൽച്ചുണ്ടുംഭുജവുമിളകിക്കൂടിയാത്തപ്രകോപം
മാൎഗ്ഗംതോറുംനിരയെയുയരെത്തന്നെനിന്ദിച്ചുതായ്ക്കു -
ണ്ടോതീചെന്തീപ്പൊരിമിഴിയുമായ് മന്നനോടാമുനീന്ദ്രൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം

പ്രജാക്ഷോഭം മുപ്പത്തിരണ്ടാമദ്ധ്യായംസമാപ്തം.

## ൯൯-ാം അദ്ധ്യായം.

ഋഷികൾ പറഞ്ഞു.

സ്വഭാവത്താൽ ദൃഢചിത്തൻ വിനീതൻ വൻഗുണങ്ങളാൽ
യശസ്വിധാതാവുധീരൻ ഹരിശ്ചന്ദ്രനവനിഹ

ക്ഷത്രവംശത്തിങ്കലാരും കാഴ്ചയിൽ കേൾവിയിങ്കലും
പിറന്നോരും പിറപ്പോരും കിടയല്ലെന്നു കാൺമുനാം

രാജാവുദുഷ്കരംചെയ്തി തെന്തെന്നാലീത്തപോനിധി
നിന്ദിച്ചുരാജ്യംനേടീട്ടും ധർമ്മംവിട്ടിളകീലഹോ

അകൃത്യമാണു ഗാധേയൻ ചെയ്തതയ്യോ നരേന്ദ്രനിൽ
അകാരണംശ്രീപോക്കീട്ടും വീണ്ടുംബാധയ്ക്കുയന്നതിൽ

എന്നേവംപൌരർനിന്ദിച്ചാബ്ഭഗവാൻ കോപനൻമുനി
നരേന്ദ്രനോടെന്തുചൊന്നാ നതിങ്ങോതുമഹാമതേ!

സൂതൻ പറഞ്ഞു.

ഈവണ്ണംപൌരർനിന്ദിച്ചോൻ ക്രോധിച്ചാളുന്നഗാധിജൻ
ചാരേനില്ക്കും മന്നനോടു ഭർത്സിച്ചിങ്ങനെചൊല്ലിനാൻ

വിശ്വാമിത്രൻ പറഞ്ഞു.

എടാ! ത്രിശങ്കുമകനേ! ദുഷ്ട! ബ്രാഹ്മണവഞ്ചക!
മുററുംപൌരക്കുണ്ണിട്ടെൻ ധർഷണയ്യോ നിനപ്പതും

എന്നെനിന്ദിപ്പിതെല്ലാരും കൊണ്ടാടുന്നില്ലനിർഭയർ
ഇതുനിൻറമതംരാജൻ ഭോദുഷ്ടാത്മന്നോൻഭവാൻദൃഢം.

സൂതൻ പറഞ്ഞു.

ഉഴന്നവനെഴുന്നേററു മുററും പേർത്തിട്ടുപൌരരേ
സാന്ത്വപൂർവ്വമിണക്കിക്കൊണ്ടിതു ചൊല്ലിമഹീമതി

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എന്നിഷ്ടം കാമ്യമെന്നാകിൽ നമുക്കസുഖമോക്ഷകിൽ
എന്നിൽസ്നേഹിയ്ക്കിലീനിങ്ങൾ കേൾപ്പിനെന്നുടെവാക്കിനെ

നിങ്ങൾക്കിവൻവധ്യനല്ലകൌശികൻവൻതപോനിധി
തേജസ്സാലഗ്നിസദൃശൻക്രോധത്തിൽബ്ബാഡവോപമൻ

ഉടലാണ്ടതപോരാശി നന്മകൾക്കാദി കാരണം
പ്രളയാഗ്നിപ്പടിചുട്ടുംക്രോധിപ്പിച്ചെങ്കിൽനിങ്ങളേ

പ്രസാദിപ്പിയ്ക്കിൽ നിങ്ങൾക്ക സൎവ്വാഭീഷ്ടത്തെയുംതരും
ഇവൻമുന്നംജഗത്തൊക്കെത്തപസ്സാലെജയിച്ചവൻ

ഇവന്റെകോപിച്ചമുഖംകണ്ടാൽപ്പേടിയ്ക്കുമിന്ദ്രനും
കൌശികൻകാത്തിട്ടുംനാട്ടുബാധിപ്പാൻശക്തരായ്പരാ

ദൈതേയരാക്ഷസന്മാരുംമന്നിൽസ്സാമന്തരെന്തുവാൻ
പേടിച്ചിട്ടീമാമുനിയെ യമകിങ്കരർപോലുമേ ൧൬

കണ്ണുകൊണ്ടീനാട്ടിലേയ്ക്കുനോക്കില്ലെന്നാണമന്മതം
എൻപ്രാണനാഥനഹിതമായൊരുവാക്കുമുരയ്ക്കൊല്ലാ

ആരാധിപ്പിൻബ്രാഹ്മണനെ നിങ്ങൾവൻനന്മനേടിടും

ദൂതൻ പറഞ്ഞു.

എന്നാരിഷോൎമ്മിയിളകുംജനാക്ഷോഭാംബുരാശിയേ

സൂനൃതോക്തിക്കരയിനാൽനിൎത്തിശ്രീമാൻമഹിപതി
പ്രസാദിപ്പിച്ചമുനിയോടുണൎത്തീവിനയത്തൊടും

ഹരിശ്ചന്ദ്രൻ പറഞ്ഞു.

പറഞ്ഞുസമ്മതിപ്പിച്ചപൌരർനിൻപാട്ടിൽനില്ക്കുമേ
ഇനിയ്ക്കനുജ്ഞതന്നാലുംവിഭോ!മുനികുലോത്തമ!

ഭാൎയ്യയോടുംമകനൊടുംചേൎന്നുടൻകാടുപൂകുവാൻ
എന്നുരയ്ക്കെപ്പോകപോകെന്നരച്ചധരണീശ്വരൻ ൨൦

ശ്രീയുള്ളന്തഃപുരംവിട്ടുകുമ്പിട്ടുമുനിമുഖ്യനേ
കാൽനടയ്ക്കുമഹാരാജൻപുരംവിട്ടങ്ങിറങ്ങിനാൻ

ഉണ്ണിയെച്ചുമലിൽക്കേററിനടക്കുംപ്രാണനാഥനേ
പിന്തുടർന്നുമഹിഷിയും ഛായയക്കെന്നെയാംവിധം

തുണയെന്യേ കാൽനടയ്ക്കുകൊടക്കൂടാതെ പോകവേ
ഇവനെക്കണ്ടുള്ളുഴന്നു സത്യകീൎത്തികരച്ചിലായ്

സത്യകീൎത്തി പറഞ്ഞു.

സാമന്തരാജമകുടം കാൽച്ചെരിപ്പിലണിഞ്ഞവൻ
ആഴി ചൂഴ്ന്നൊരൂഴിയ്ക്കുസാൎവ്വഭൌമൻപുകഴ്ന്നവൻ
ദുർവ്വൃത്തരെയടക്കുന്നോൻദൈത്യരേസ്സംഹരിപ്പവൻ ൨൪

മാററാരെപ്പോരിൽവെല്ലുന്നോൻകാക്കുന്നോൻപാരിൽമൎത്ത്യരേ
ചക്രവൎത്തിമഹാരാജൻമഹേന്ദ്രധനദോപമൻ